(Malayalam)

**Visudha Kurbanayude Lagu Padanam (Holy Qurbana: A Study)**

**Mathews Mar Barnabas**

Published by Joice Thottackad
on behalf of Sophia Books
(Kottayam, Mob: 99471 20697)
for the glory of God and for the
benefit of humankind.

First Sophia Edition: Dec. 9, 2013

No. of Copies: 1000

Cover Design, Typesetting
& Printing: Sophia Print House, Kottayam

Price: **Rs. 30.00**

# മാത്യൂസ് മാർ ബർണബാസ്

പെരുമ്പാവൂർ, വെങ്ങോല, തോമ്പ്രാ-കല്ലറയ്ക്കപറമ്പിൽ കെ. വി. കോരുളയുടെയും മറിയാമ്മയുടെയും മകൻ. ജനനം 1924 ആഗസ്റ്റ് ഒൻപത്. കുറുപ്പുംപടി എം. ജി.എമ്മിൽ ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. കോട്ടയം സി.എം.എസ്. കോളേജിൽനിന്നും ഇന്റർമീഡിയറ്റ് പാസ്സായി (1943–45) മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്നും ബി.എസിയും ഒസ്മാനിയാ സർവ്വകലാശാലയിൽനിന്നും എം.എസ്സിയും സെറാമ്പൂർ സർവ്വകലാശാലയിൽനിന്നും ബി.ഡിയും കരസ്ഥമാക്കി. ജബൽപൂർ ലീയോനാർഡ് തിയോളജിക്കൽ കോളജിൽ ഗ്രീക്കു ഭാഷയിൽ ഉപരി പഠനം നടത്തി.

പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവ തുരുത്തിപ്ലീ സെന്റ് തോമസ് പള്ളിയിൽവച്ച് 1943-ൽ കോറുയോ പട്ടം നൽകി. ഔഗേൻ മാർ തീമോത്തിയോസ് മൂവാറ്റുപുഴ അരമന ചാപ്പലിൽവച്ച് ശെമ്മാശുപട്ടവും 1951-ൽ കശ്ശീശ്ശാ പട്ടവും നൽകി. കടമറ്റം സെന്റ് ജോർജ് പള്ളിയിൽ പ്രഥമ ബലിയർപ്പിച്ചു. കുറുപ്പുംപടി എം.ജി.എം. ഹൈസ്കൂളിലും കോട്ടയം എം.ഡി. ഹൈസ്കൂളിലും അദ്ധ്യാപകനായിരുന്നു. സെക്കന്തരാബാദ്, വളയംചിറങ്ങര, കൽക്കട്ട, ജബൽപൂർ, വെല്ലൂർ എന്നിവിടങ്ങളിൽ വൈദിക ശുശ്രൂഷ നിർവഹിച്ചു. ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ഗ്രീക്ക്, സഭാചരിത്രം, കൗൺസിലിംഗ് വിഷയങ്ങളിൽ അദ്ധ്യാപകനായി (1967–72). തുടർന്ന് കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി ചാപ്ലയിനായി പ്രവർത്തിച്ചു (1972–77).

1977 മെയ് 16-ന് മാവേലിക്കരയിൽ നടന്ന മലങ്കര അസ്സോസിയേഷൻ 54-ാം വയസ്സിൽ മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1977 ആഗസ്റ്റിൽ റമ്പാനായി. 1978 മെയ് 15-ന് പഴഞ്ഞി പള്ളിയിൽ പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവ 'മാത്യൂസ് മാർ ബർണബാസ്' എന്ന നാമത്തിൽ എപ്പിസ്കോപ്പായാക്കി. 1981 ഫെബ്രുവരിയിൽ മെത്രാപ്പോലീത്തായായി ഉയർത്തി.

അങ്കമാലി (1978–92), കോട്ടയം (1980–85), അമേരിക്ക (1992) ഭദ്രാസനങ്ങളുടെ സഹായ മെത്രാപ്പോലീത്തായായി പ്രവർത്തിച്ചു. 1982 ജൂൺ ഒന്നിന് രൂപീകരിച്ച ഇടുക്കി ഭദ്രാസനത്തിന്റെയും 2009 ഏപ്രിലിൽ ആരംഭിച്ച 'നോർത്ത് ഈസ്റ്റ്' അമേരിക്കൻ ഭദ്രാസനത്തിന്റെയും പ്രഥമ മെത്രാപ്പോലീത്തായാണ്. അമേരിക്കൻ ഭദ്രാസനത്തിന്റെ (1992–2009) സമഗ്രമായ വളർച്ചയ്ക്ക് മുഖ്യപങ്കാളിത്തം വഹിച്ചു. കേരളത്തിലെ വിവിധ ഭദ്രാസനങ്ങളിലായി 14 വർഷവും (1978–92) അമേരിക്കൻ ഭദ്രാസനങ്ങളിൽ (1992–2011) 19 വർഷവും ഇടയശുശ്രൂഷ നിർവഹിച്ചതിനു ശേഷം 2011 ജനുവരി 18-ന് ഭദ്രാസന ഭരണത്തിൽ നിന്നും വിരമിച്ചു.

മർത്തമറിയം വനിതാ സമാജം, ബാലികാ സമാജം, മദ്യവർജ്ജന ധാർമ്മികോന്നത സമിതി, മലങ്കരസഭാമാസിക എന്നിവയുടെ പ്രസിഡന്റ്, ദിവ്യബോധനം പഠനപദ്ധതിയുടെ വൈസ്പ്രസിഡന്റ്, കോർപ്പറേറ്റ് കോളജുകളുടെ മാനേജർ എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു. ഇംഗ്ലീഷിലും മലയാളത്തിലുമായി 25-ൽ അധികം ഗ്രന്ഥങ്ങൾ രചിച്ചു.

2012 ഡിസംബർ 9-ന് കാലം ചെയ്തു. മാതൃഇടവകയായ വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

"അങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും പാനപാത്രം കുടിക്കുകയും ചെയ്യുമ്പോഴൊക്കെയും കർത്താവ് വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു" (1 കൊരി. 11:26).

# ആമുഖം

"വിശുദ്ധ കുർബാനയുടെ ധ്യാനപഠനം" എന്ന എന്റെ പുസ്തകത്തിലെ ആശയങ്ങൾ സണ്ടേസ്ക്കൂൾ വിദ്യാർത്ഥികൾക്കും സാധാരണ ജനങ്ങൾക്കും കൂടി പ്രയാസം കൂടാതെ പഠിക്കത്തക്കവണ്ണം ഓരോ ഭാഗങ്ങൾ ലളിതമായി എഴുതണമെന്ന് ആവശ്യപ്പെട്ടതനുസരിച്ച് എഴുതുകയാണ്.

അധ്യാപകർക്കുള്ള ഒരു ഗൈഡ്ബുക്ക് ആയും ഇത് ഉപകരിക്കുമെന്ന് ആശിക്കുന്നു. "അനുഗ്രഹം ചെയ്യണമെ" എന്നത് മാറ്റി "കരുണ ചെയ്യണമെ" എന്ന ശരിയായ തർജ്ജമയാണ് ഇതിൽ ഉപയോഗിച്ചിരിക്കുന്നത്.

**ഗ്രന്ഥകർത്താവ്**

# ഉള്ളടക്കം

## ഒന്നാം ഭാഗം

# വിശുദ്ധ കുർബാനയുടെ പരസ്യമായ ഭാഗത്തിന്റെ പൊതുവായ വിശദീകരണം

വി. കുർബാനക്രമത്തിൽ പ്രധാനമായി മൂന്ന് ഭാഗങ്ങളാണുള്ളത്.

1. രഹസ്യമായ ഒരുക്ക ശുശ്രൂഷ (തൂയോബൊ).

2. പരസ്യമായ ഭാഗം.

3. രഹസ്യമായ സമാപന ശുശ്രൂഷ.

ഇതിൽ പരസ്യമായ ഭാഗത്തെക്കുറിച്ചുള്ള പൊതുവായ ഒരു വിശദീകരണം താഴെ നൽകുന്നു.

പരസ്യമായ ഭാഗം തന്നെ രണ്ടായി തിരിക്കാം.

A. പരസ്യമായ ഒരുക്ക ശുശ്രൂഷ.

B. വി. കുർബാനയുടെ പ്രധാന ഭാഗം.

വിശ്വാസപ്രമാണം വരെയുള്ളത് ആദ്യത്തേതും വിശ്വാസപ്രമാണത്തിനു ശേഷമുള്ളത് രണ്ടാമത്തേതുമാണ്.

### A. പരസ്യമായ ഒരുക്കശുശ്രൂഷ

ഇതിൽ 1) വി. കുർബാനയുടെ പ്രാരംഭത്തിൽ ചൊല്ലുന്ന ഗീതവും 2) കൗമായും 3) വചനശുശ്രൂഷയും 4) ധൂപാർപ്പണശുശ്രൂഷയും ഉണ്ട്. ഇവയെക്കുറിച്ച് വിശദമായി പരിശോധിക്കാം.

1. വി. കുർബാന പരസ്യമായി ആരംഭിക്കുന്നതിന് തിരശ്ശീല മാറ്റുമ്പോൾ, പട്ടക്കാരൻ ഒരു പ്രാർത്ഥന ചൊല്ലുന്നതിനെ ("നിന്നെ പ്രസവിച്ച മറിയാമും നിന്നെ......") തുടർന്ന് എല്ലാവരും "നിൻ മാതാവു വിശുദ്ധന്മാർ.....' എന്ന ഗീതം ചൊല്ലുന്നു. പട്ടക്കാരൻ ധൂപക്കുറ്റി വീശിക്കൊണ്ട് ത്രോണോസിന്റെ കോണുകൾ മുത്തി പ്രദക്ഷിണം നടത്തുകയും പട്ടക്കാരൻ ജനത്തിനു നേരെ ധൂപം വീശുകയും ചെയ്യുന്നു. അപ്പോൾ കൈമണിയും മറുവഹ്സകളും കിലുക്കുന്നു. ശുശ്രൂഷക്കാരൻ കത്തിച്ച മെഴുകുതിരി പിടിച്ചുകൊണ്ട് പട്ടക്കാരനു മുമ്പായി പ്രദക്ഷിണം നടത്തുന്നു.

ഈ അവസരത്തിൽ കർത്താവിന്റെ ജനനത്തേയും മാമോദീസാ യെയും നാം സ്മരിക്കുകയാണ് ചെയ്യുന്നത്.

'നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കും. ഞങ്ങളുടെ മേൽ കരുണ ചെയ്യണമെ' എന്നാണു പട്ടക്കാരൻ അപ്പോൾ പ്രാർത്ഥിക്കുന്നത്. ഗീതം ചൊല്ലുമ്പോൾ മാലാഖമാരുടെ സ്തുതിപ്പിനെ അനുസ്മരിക്കുന്നു (വി. ലൂക്കോസ് 3:13-14). ഈ ഗീതത്തിൽ കർത്താവിന്റെ ജനനത്തെയും മരണത്തെയും പ്രസ്താവിക്കുന്നുണ്ട്. കർത്താവ് ജനിച്ചത് നമുക്കുവേണ്ടി ബലിയായി തീരുന്നതിനു വേണ്ടിയാണല്ലോ. ത്രോണോസിനെ മുത്തുന്നത് യേശുകുഞ്ഞിനെ ആട്ടിടയന്മാരും വിദ്വാന്മാരും ആരാധിച്ചതിനെ അനുസ്മരിക്കുന്നു. ഈ അവസരത്തിൽ ത്രോണോസ് പുൽക്കൂടായും ശോശപ്പാ യേശുക്കുഞ്ഞിനെ പൊതിഞ്ഞിരുന്ന തുണിയായും ധ്യാനിക്കുന്നു. തിരശ്ശീല മാറ്റുന്നത് സ്വർഗ്ഗം തുറക്കപ്പെട്ടതിനെ ചിത്രീകരിക്കുന്നു. അദൃശ്യനായ ദൈവം തന്റെ മനുഷ്യാവതാരം കൊണ്ട് തന്നെത്തന്നെ ദൃശ്യനാക്കിയല്ലൊ (വി. യോഹ. 1:18). കർത്താവ് തന്റെ മനുഷ്യാവതാരം മൂലം ലോകത്തെ മുഴുവൻ സുഗന്ധീകരിച്ചതിനാൽ പട്ടക്കാരൻ ജനത്തിന് ധൂപം വീശുന്നു.

കർത്താവിന്റെ മുന്നോടിയായിട്ടാണല്ലോ യോഹന്നാൻ സ്നാപകൻ വന്നത്. അതിനാൽ കത്തിച്ച മെഴുകുതിരി പിടിച്ചുകൊണ്ട് പട്ടക്കാരന്റെ മുമ്പിൽ നടക്കുന്ന ശുശ്രൂഷക്കാരൻ യോഹന്നാൻ സ്നാപകന്റെ സ്ഥാനത്തും പട്ടക്കാരൻ കർത്താവിന്റെ സ്ഥാനത്തുമാണ്.

2. കൗമായിൽ കർത്താവിനെ സംബോധന ചെയ്തുള്ള പ്രാർത്ഥനയാണ് അടുത്തതായി ചൊല്ലുന്നത്. "ദൈവമേ നീ പരിശുദ്ധനാകുന്നു." കർത്താവിന്റെ ശക്തിയേയും കുരിശുമരണത്തിൽ പ്രദർശിപ്പിച്ച സ്നേഹത്തേയും (ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ) ദർശിക്കുന്ന വിശിഷ്ടമായ ഒരു ആരാധനയാണിത്. പെസഹാവ്യാഴാഴ്ചയും ദുഃഖശനിയാഴ്ചയും ആ ദിവസങ്ങളിലെ കൗമായാണ് ഈ സ്ഥാനത്തു ചൊല്ലുന്നത്.

3. വചനശുശ്രൂഷയിൽ ശുശ്രൂഷക്കാർ വടക്കുവശത്തും തെക്കുവശത്തും ലേഖനങ്ങൾ വായിക്കുന്നു. യഹൂദന്മാരോട് ആദ്യം സുവിശേഷമറിയിച്ചതിനെ അനുസ്മരിപ്പിച്ചുകൊണ്ട് വടക്കുഭാഗത്തെ ലേഖനവും പുറജാതികളോട് പിന്നീട് സുവിശേഷമറിയിച്ചതിനെ അനുസ്മരിപ്പിച്ചുകൊണ്ട് തെക്കുവശത്തെ ലേഖനവും വായിക്കുന്നു. വടക്കുവശത്ത് അപ്പോസ്തോല പ്രവൃത്തികളിലെ ഒരു ഭാഗമോ പൊതുലേഖനങ്ങളിലെ ഒരു ഭാഗമോ വായിക്കുന്നു (ഹാബീബായ് - എന്റെ വാൽസല്യമുള്ളവരെ). തെക്കുഭാഗത്ത് ജാതികളുടെ അപ്പോസ്തോലനായ വി. പൗലോസിന്റെ

ലേഖനങ്ങളിൽ നിന്നും വായിക്കുന്നു (ആഹായ് - എന്റെ സഹോദര ന്മാരെ). ഏവൻഗേലിയോൻ (സുവിശേഷം) അനന്തരം പട്ടക്കാരൻ വായി ക്കുകയും പ്രസംഗിക്കുകയും ചെയ്യുന്നു. സൗകര്യം പ്രമാണിച്ച് പ്രസംഗം പിന്നീടൊരവസരത്തിലാക്കുന്ന പതിവാണ് മിക്ക പള്ളികളിലും കാണു ന്നത്.

4. ധൂപാർപ്പണ ശുശ്രൂഷയിൽ പ്രുമിയോൻ (പ്രാരംഭ പ്രാർത്ഥന) ഹൂസോയൊ (പാപമോചന പ്രാർത്ഥന) സെദ്റ (നീണ്ട പ്രാർത്ഥന) ഇവ ചൊല്ലുകയും ധൂപം അർപ്പിക്കുകയും ചെയ്തിട്ട് "ദൈവത്തിൽ നിന്ന് കടങ്ങൾക്ക് പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങ ളിലും എന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ" എന്ന് പട്ടക്കാരൻ പറഞ്ഞ് ജനത്തിനു പാപമോചനം നൽകുന്നു. അനന്തരം പാപമോചനം ലഭിച്ചതിന്റെ പ്രതികരണമായി ത്രിത്വത്തെ സ്തുതിച്ചുകൊണ്ട് ധൂപക്കുറ്റി വാഴ്ത്തുന്നു. "ബലഹീനനും പാപിയുമായ ദാസനായ ഞാൻ ഉത്തരമാ യിട്ടു പറയും" എന്നാണല്ലോ പട്ടക്കാരൻ പറയുന്നത്. പരിശുദ്ധറൂഹാ യാകുന്ന അഗ്നികൊണ്ട് നമ്മെ ഉജ്ജ്വലിപ്പിച്ച് സുഗന്ധീകരിക്കുന്നതിനുള്ള പ്രതീകാത്മകമായ പ്രാർത്ഥനയുമാണിത്.

## B. വി. കുർബാനയുടെ പ്രധാന ഭാഗം

സ്തോത്രം ചൊല്ലി അപ്പവീഞ്ഞുകളെ വാഴ്ത്തുന്നതും തിരുശരീര രക്തങ്ങളെ അനുഭവിക്കുന്നതുമാണ്. വി. കുർബാനയിലെ പ്രധാന ഭാഗത്ത് കാണുന്നത്. ഇതിനോട് അനുബന്ധിച്ചു നടത്തുന്ന പ്രാർത്ഥ നകൾ പരിശോധിക്കാം.

### 1. വിശ്വാസപ്രമാണം

ത്രിയേക ദൈവത്തിലും വി. സഭയിലും വി. മാമോദീസായിലും വരു വാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനിലുമുള്ള വിശ്വാസത്തെ പ്രഖ്യാപിക്കുകയും, ആ വിശ്വാസത്തിൽ സ്നാനം ഏറ്റിട്ടില്ലാത്തവർ പുറ ത്തുപോകുകയും ചെയ്യുന്നു. ശുശ്രൂഷക്കാരൻ ധൂപക്കുറ്റിയുമായി ഇറ ങ്ങിവരുന്നത് സ്നാനമേൽക്കാത്തവർക്ക് പുറത്തുപോകുന്നതിനുള്ള സൂച നയാണ്. പട്ടക്കാരൻ കൈകഴുകി തനിക്കുവേണ്ടി പ്രാർത്ഥിപ്പാൻ അഭ്യർ ത്ഥിച്ചിട്ട് മുട്ടുകുത്തി (ആദ്യകാലങ്ങളിൽ തല താഴോട്ടു താഴ്ത്തി കുനി ച്ചിരുന്നു) പ്രാർത്ഥിക്കുന്നു. മദ്ധ്യസ്ഥ പ്രാർത്ഥനയും പട്ടക്കാരൻ ഈ അവസരത്തിൽ ചൊല്ലുന്നുണ്ട്. വിശ്വാസപ്രമാണത്തിനുശേഷം പട്ടക്കാ രൻ പദവിമേൽ (ചെറിയ പടി) കയറുന്നത് വി. മർക്കോസിന്റെ മാളിക യിൽ കർത്താവു കയറിയതിനെ അനുസ്മരിപ്പിക്കുന്നു.

**2. സമാധാന ചുംബനം അഥവാ കൈക്കസ്തൂരി**

"ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിൽ കൊണ്ടുവരുമ്പോൾ സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെവെച്ച് ഓർമ്മ വന്നാൽ, നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചേച്ച്, ഒന്നാമതു ചെന്ന് സഹോദരനോടു നിരന്നുകൊൾക. പിന്നെ നിന്റെ വഴിപാട് അർപ്പിക്ക" (വി. മത്തായി 5:23, 24) എന്ന് കർത്താവ് കൽപ്പിച്ചിരിക്കുന്നതനുസരിച്ച് പരസ്പരം നിരപ്പായതിന്റെ ലക്ഷണമായി സമാധാന ചുംബനം നടത്തുന്നു. ആദ്യകാലങ്ങളിൽ പരസ്പരം ആലിംഗനം ചെയ്യുമായിരുന്നു. ഇപ്പോൾ അത് കൈക്കസ്തൂരിയായി ഭേദപ്പെടുത്തിയിരിക്കയാണ്. ദൈവം നമ്മോട് ക്ഷമിച്ചതുപോലെ നാമും പരസ്പരം ക്ഷമിക്കണമെന്ന അർത്ഥത്തിൽ ത്രോണോസിൽ നിന്ന് ആരംഭിക്കുന്ന ചുംബനം പള്ളിയകത്തു നിൽക്കുന്ന അവസാനത്തെ വ്യക്തി വരെ നൽകുന്നു.

അനന്തരം ശുശ്രൂഷക്കാരൻ ജനങ്ങളോട് തല കുനിക്കാൻ പറയുകയും പട്ടക്കാരൻ അനുഗ്രഹത്തിന്റെ പ്രാർത്ഥന ചൊല്ലുകയും ചെയ്യുന്നു.

**3. ശോശപ്പാ ആഘോഷം**

കാസായും പീലാസായും മൂടിയിരിക്കുന്ന വെളുത്ത തുണിയാണല്ലോ ശോശപ്പാ. അത് ആഘോഷിച്ച് മാറ്റിവെച്ചിട്ട് പട്ടക്കാരൻ അപ്പവീഞ്ഞുകളെ വാഴ്ത്താൻ ആരംഭിക്കുന്നു. ശുശ്രൂഷക്കാരൻ സന്ദർഭത്തിന്റെ ഗൗരവത്തെ വിളിച്ചറിയിക്കുകയും പട്ടക്കാരൻ "ജീവനുള്ള ബലിയെ" അണയ്ക്കുന്നു എന്ന് പറയുകയും ചെയ്യുന്നു. ജനം അതിന്റെ പ്രതിവാക്യമായി പറയുന്നത് ഇപ്രകാരമാണ്. "ഈ കുർബാന കരുണയും സമാധാനവും ബലിയും സ്തോത്രവുമാകുന്നു." ഇത് വി. കുർബാനയുടെ ഒരു സംക്ഷിപ്ത വർണ്ണനയായി വിചാരിക്കാം

4. ഒന്നാമത്തെ ആശീർവാദം. ത്രിത്വത്തിന്റെ നാമത്തിലുള്ള ഈ ആശീർവാദം ("പിതാവായ ദൈവത്തിന്റെ സ്നേഹവും.....") 2 കൊരി. 13:14-ൽ വി. പൗലോസ് നൽകിയ ആശീർവാദമാണ്.

**5. അപ്പവീഞ്ഞുകളെ വാഴ്ത്തുന്നത്**

അപ്പവീഞ്ഞുകളെ വാഴ്ത്തുന്നതിനു മുമ്പായി ജനങ്ങളെ അതിനായി പട്ടക്കാരൻ ഒരുക്കുന്നതായും, അപ്പവീഞ്ഞുകളെ വാഴ്ത്തിക്കഴിയുമ്പോൾ ജനങ്ങൾ ആമ്മീൻ പറയുന്നതായും കാണുന്നു. "ഈ നാഴികയിൽ നാമെല്ലാവരുടേയും ബോധങ്ങളും......" എന്നിങ്ങനെ പട്ടക്കാരൻ ചൊല്ലുന്നതും പ്രതിവാക്യങ്ങളും ശ്രദ്ധിക്കുക. "എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്യുവിൻ" എന്ന കർത്തൃ കൽപ്പനയെ പട്ടക്കാരൻ അനുസ്മരിപ്പിക്കുകയും കർത്താവിന്റെ രണ്ടാമത്തെ വരവിനെ ഓർത്ത് പ്രാർത്ഥിക്കുകയും സ്തോത്രം ചെയ്യുകയും ചെയ്യുന്നു.

**6. പരിശുദ്ധറൂഹായുടെ ആവാസത്തിന് വേണ്ടിയുള്ള പ്രാർത്ഥന**

അപ്പവീഞ്ഞുകളെ വാഴ്ത്തിയതിനുശേഷം പരിശുദ്ധറൂഹായുടെ ആവസിപ്പിനായി പ്രത്യേകം പ്രാർത്ഥിക്കുന്നത് ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകതയാണ്. പട്ടക്കാരൻ മാത്രമല്ല ജനങ്ങളും പരിശുദ്ധറൂഹായ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. പരിശുദ്ധ റൂഹാ അപ്പവീഞ്ഞുകളിന്മേൽ മാത്രമല്ല ജനങ്ങളുടെ ഹൃദയങ്ങളിലും ആവസിക്കുന്നതിനായി പ്രാർത്ഥിക്കുന്നുണ്ട്. "ഞങ്ങൾ എല്ലാവരോടുംകൂടെ സമാധാനവും ഞങ്ങൾ എല്ലാവർക്കും സംപ്രീതിയും ഉണ്ടായിരിക്കണമെ" എന്നാണല്ലൊ ജനങ്ങൾ പ്രതിവാക്യമായി ചൊല്ലുന്നത്.

**7. മദ്ധ്യസ്ഥ പ്രാർത്ഥനകൾ**

"തുബ്ദേൻ" എന്ന പേരിൽ അറിയപ്പെടുന്ന ആറ് മദ്ധ്യസ്ഥ പ്രാർത്ഥനകളാണ് ചൊല്ലുന്നത്. ശുശ്രൂഷക്കാരൻ പ്രാർത്ഥന ചൊല്ലുന്നതിന്റെ പ്രതിവാക്യമായി ജനങ്ങൾ "കുറിയേലായിസ്സോൻ" ചൊല്ലുന്നു (കർത്താവേ, കരുണ ചെയ്യണമെ എന്നർത്ഥം). ശുശ്രൂഷക്കാരൻ ചൊല്ലിയ പ്രാർത്ഥന കേട്ട് ഉത്തരമരുളി കരുണ ചെയ്യണമെ എന്നാണതിന്റെ പൂർണ്ണമായ അർത്ഥം. ഓരോ തുബ്ദേനിലും പ്രധാനമായി താഴെ പറയുന്നവരെയാണ് ഓർക്കുന്നത്.

1) വി. സഭയെ ഭരിക്കുന്ന മേൽപ്പട്ടക്കാർ.

2) കഠിനപരീക്ഷകളിൽ അകപ്പെട്ടിട്ടുള്ളവർ.

3) രാജാക്കന്മാരും ഭരണകർത്താക്കളും.

4) വാങ്ങിപ്പോയ പരിശുദ്ധന്മാർ.

5) വി. സഭയിൽ സത്യവിശ്വാസം പരിപാലിച്ചു വാങ്ങിപ്പോയവർ.

6) സാധാരണക്കാരായ വാങ്ങിപ്പോയവർ (ശുശ്രൂഷക്കാരൻ പ്രാർത്ഥിക്കുന്ന അവസരത്തിൽ മറ്റൊരു പ്രാർത്ഥന രഹസ്യമായി പട്ടക്കാരൻ ചൊല്ലുന്നുണ്ട്. ശുശ്രൂഷക്കാരൻ ചൊല്ലുന്നതിനെ തുടർന്ന് പരസ്യമായും പട്ടക്കാരൻ പ്രാർത്ഥിക്കുന്നുണ്ട്. അങ്ങനെ യഥാർത്ഥത്തിൽ പതിനെട്ട് മദ്ധ്യസ്ഥ പ്രാർത്ഥനകൾ ഇവിടെത്തന്നെ ഉണ്ട്.).

**8. രണ്ടാമത്തെ ആശീർവാദം**

കർത്താവിന്റെ കഷ്ടാനുഭവത്തെ അനുസ്മരിക്കുന്ന ശുശ്രൂഷയ്ക്ക് മുമ്പായി കർത്താവിന്റെ നാമത്തിലുള്ള ആശീർവാദം നൽകുന്നു. "വലിയവനും നമ്മുടെ രക്ഷിതാവുമായ......." മറ്റ് ആശീർവാദങ്ങളെല്ലാം ത്രിത്വത്തിന്റെ നാമത്തിലാണ്.

## 9. ഖണ്ഡിപ്പിന്റെ ശുശ്രൂഷ

കർത്താവിന്റെ കുരിശുമരണത്തെയും ഉയിർപ്പിനെയും അനുസ്മരിച്ച് തിരുശരീരം മുറിക്കുകയും തിരുരക്തം കലർത്തുകയും ചെയ്യുന്ന ശുശ്രൂഷയാണിത്. തന്റെ മരണസമയത്ത് ഇരുട്ടുണ്ടായതിനെ അനുസ്മരിപ്പിക്കുന്നതിന് (വി. ലൂക്കോസ് 23:44) മദ്ബഹാ തിരശ്ശീലകൊണ്ട് മറയ്ക്കുന്നു. കർത്താവിന്റെ മരണസമയത്ത് യേറുശലേം ദൈവാലയത്തിലെ തിരശ്ശീല രണ്ടായി കീറിയതിനെ (വി. ലൂക്കോസ് 23:45) അഥവാ മനുഷ്യരുടെ പാപമാകുന്ന മറ കീറിയതിനെ ഇത് അനുസ്മരിപ്പിക്കുന്നു.

## 10. കർത്തൃപ്രാർത്ഥന

ഇതൊരു സമർപ്പണ പ്രാർത്ഥനയാണ്. "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ" എന്ന് പറയുന്നതിന്റെ അർത്ഥം "നിന്റെ മഹത്വം ഉളവാകത്തക്കവണ്ണം ഞങ്ങളെ നല്ല പ്രവൃത്തികൾ ചെയ്യുന്ന മക്കളാക്കിത്തീർക്കണേ'' എന്നാണല്ലൊ. "അങ്ങനെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ" (വി. മത്തായി 5:16) എന്നാണല്ലോ കർത്താവ് പറയുന്നത്. നമ്മുടെ പാപം നിമിത്തം ദൈവനാമം ദുഷിക്കപ്പെടുമെന്നു വി. പൗലോസു ശ്ലീഹായും പറയുന്നു (റോമർ 2:24). ചുരുക്കിപ്പറഞ്ഞാൽ നാം നല്ലവരാകുമ്പോൾ ആണ് നമ്മുടെ പിതാവായ ദൈവത്തിനു മഹത്വമുണ്ടാകുന്നത്.

കർത്താവിന്റെ കഷ്ടാനുഭവത്തെയും ഉയിർപ്പിനെയും അനുസ്മരിച്ചിട്ട് കർത്തൃപ്രാർത്ഥന ചൊല്ലുന്നതിന് പ്രത്യേക സാംഗത്യമുണ്ട്. കർത്താവിൽ കൂടെ ലഭിച്ച രക്ഷയുടെ പ്രതികരണമായി സ്തോത്രത്തോടുകൂടെ ഈ പ്രാർത്ഥന ചൊല്ലി നമ്മെത്തന്നെ ദൈവികമക്കളായി സമർപ്പിക്കുന്നു (2 കൊരി. 5:14, 15).

## 11. മൂന്നാമത്തെ ആശീർവാദം

ശുശ്രൂഷക്കാരൻ ജനങ്ങളോട് തല കുനിക്കുവാനായി പറയുകയും പട്ടക്കാരൻ അനുഗ്രഹത്തിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ത്രിത്വനാമത്തിലുള്ള ഈ ആശീർവാദം കർത്താവിന്റെ സ്വർഗ്ഗാരോഹണ സമയത്ത് കർത്താവ് നൽകിയ ആശീർവാദത്തിന്റെ സ്ഥാനത്താണ് (വി. ലൂക്കോസ് 24:50).

## 12. തിരുശരീരരക്തങ്ങളുടെ ആഘോഷം

തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിനുള്ള ഒരുക്കത്തിന്റെ ഭാഗ

മാണിത്. ശുശ്രൂഷക്കാരനും പറയുന്നതിൽ അത് വ്യക്തമാണ്. പീലാസയും കാസായും ഉയർത്തി ആഘോഷിക്കുന്നത് കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ അനുസ്മരിക്കുന്നതിനുമാണ്. സ്വർഗ്ഗാരോഹണം ചെയ്ത കർത്താവിന്റെ തിരുശരീരരക്തങ്ങൾ നാം അനുഭവിക്കുന്നതിനാൽ വി. കുർബാന അനുഭവിക്കുന്നതിനു മുമ്പായി സ്വർഗ്ഗാരോഹണത്തെ അനുസ്മരിക്കുന്നു.

### 13. വിശുദ്ധന്മാരോടുള്ള സംസർഗ്ഗം

ദൈവമാതാവ്, പരിശുദ്ധന്മാർ, മേൽപ്പട്ടക്കാർ, അയ്മേനികൾ എന്നീ വാങ്ങിപ്പോയവരെ അനുസ്മരിക്കുന്ന ഗീതങ്ങളാണ് ഈ സന്ദർഭത്തിൽ ചൊല്ലുന്നത്. പെസഹാവ്യാഴാഴ്ചയും ദുഃഖശനിയാഴ്ചയും തൽസ്ഥാനത്ത് അതാത് ദിവസത്തെ കൗമായാണ് ചൊല്ലുന്നത്. തിരശ്ശീല കൊണ്ട് മദ്ബഹാ മറയ്ക്കുന്നത് സ്വർഗ്ഗാരോഹണത്തിനു ശേഷം കർത്താവ് അദൃശ്യനായിരിക്കുന്നു എന്ന സത്യം സൂചിപ്പിക്കുന്നു.

### 14. വി. കുർബാനാനുഭവം

പട്ടക്കാരനുവേണ്ടി പ്രാർത്ഥിക്കുവാൻ പട്ടക്കാരൻ അഭ്യർത്ഥിച്ചതിനു ശേഷമാണ് തിരശ്ശീലകൊണ്ട് മദ്ബഹാ മറയ്ക്കുന്നത്. അപ്പോൾ പട്ടക്കാരൻ വി. കുർബാന അനുഭവിക്കുകയും ചെയ്യുന്നു. അനന്തരം ജനത്തിന് വി. കുർബാന നൽകുന്നതിനായി ആഘോഷത്തോടെ പടിഞ്ഞാറോട്ട് കൊണ്ടുവരുന്നു. വി. കുർബാന നൽകുന്നത് “കടങ്ങളുടെ പരിഹാരത്തിനും (ചെയ്യേണ്ടത് ചെയ്യാതെ പോയതാണ് കടം) പാപങ്ങളുടെ മോചനത്തിനുമാണെന്ന് (ചെയ്യരുതാത്തത് ചെയ്യുന്നതാണ് പാപം) പട്ടക്കാരൻ പറഞ്ഞുകൊണ്ടാണ് വി. കുർബാന നൽകുന്നതും.

തിരശ്ശീല മാറ്റുന്നത് സ്വർഗ്ഗം തുറക്കപ്പെടുന്നതായും തിരുശരീരങ്ങൾ കൊണ്ടുവരുന്നത് കർത്താവിന്റെ രണ്ടാമത്തെ വരവായും നാം ധ്യാനിക്കുന്നുണ്ട്.

### 15. കൃതജ്ഞതാ പ്രകടനം

വി. കുർബാന ജനങ്ങൾ അനുഭവിച്ച് ഉടനെയും, പട്ടക്കാരൻ ത്രോണോസിൽ തിരുശരീരരക്തങ്ങൾ കൊണ്ടുവന്നു വെച്ചതിനു ശേഷവും, സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നുണ്ട്. വി. കുർബാന അനുഭവിച്ച് ന്യായവിധിക്കും ശിക്ഷാവിധിക്കുമായി തീരരുതെന്നും പ്രാർത്ഥിക്കുന്നു. വി. കുർബാന അനുഭവിച്ചതിനുശേഷവും നാം കരുതലോടെ ജീവിക്കണമെന്ന് ഈ ഭാഗം നമ്മെ അനുസ്മരിപ്പിക്കുന്നു.

**16. നാലാമത്തെ ആശീർവാദം**

ഇത് അവസാനത്തേതും യാത്ര അയയ്ക്കുന്നതുമായ ആശീർവാദമാണ്. ജനങ്ങൾ തല കുനിക്കണമെന്ന് ശുശ്രൂഷക്കാരൻ വിളിച്ചു പറയുകയും പട്ടക്കാരൻ അനുഗ്രഹത്തിനുള്ള പ്രാർത്ഥന ചൊല്ലുകയും അനന്തരം ആശീർവാദം നൽകുകയും ചെയ്യുന്നു. ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരുമായ എല്ലാവരെയുമാണ് യാത്ര അയയ്ക്കുന്നത്. പട്ടക്കാരനുവേണ്ടി എന്നേക്കും പ്രാർത്ഥിക്കണമെന്ന് പറഞ്ഞ് ആശീർവാദം അവസാനിപ്പിക്കുകയും ചെയ്യുന്നു.

## രണ്ടാം ഭാഗം

# വി. കുർബാനയിലെ കാർമ്മികർ

ഏതൊരു കൂദാശയിലെയും യഥാർത്ഥ കർമ്മികൻ കർത്താവാണ് (എബ്രാ. 7:17). കർത്താവിന്റെ പ്രതീകമാണ് എല്ലാ മേൽപ്പട്ടക്കാരും. തന്റെ തിരുശരീരമാകുന്ന വി. സഭയിൽ കൂടി കർത്താവ് കൂദാശകൾ നടത്തുന്നു. വി. സഭയിൽ പ്രധാന കാർമ്മികൻ കർത്താവിന്റെ കൗദാശിക സാന്നിദ്ധ്യത്തിന്റെ പ്രതീകമായ എപ്പിസ്ക്കോപ്പായൊ അദ്ദേഹത്തിന്റെ പ്രതിനിധിയായ കശ്ശീശായൊ ആണ്. ജനങ്ങളും കർത്താവിന്റെ ശരീരത്തിലെ അവയവങ്ങൾ എന്ന നിലയിൽ കാർമ്മികരാണ്. അഹറോനെ പൂശിയതുപോലെയെന്നു പറഞ്ഞുകൊണ്ടാണല്ലൊ എല്ലാവരും വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നത്. വി. സഭയിൽ വാങ്ങിപ്പോയവരും ഉൾപ്പെടുന്നു. അതിനാൽ അവരും കൂടിയാണ് വി. കുർബാന അർപ്പിക്കുന്നത്.

എന്നാൽ വി. കുർബാനയിൽ പ്രധാന കാർമ്മികനായി പ്രവർത്തിക്കുന്നതിനുള്ള അവകാശം ജനങ്ങൾക്കില്ല. കാരണം, കർത്താവ് വി. കുർബാന സ്ഥാപിച്ച് “എന്റെ ഓർമ്മയ്ക്കായി ചെയ്‌വിൻ” എന്ന് പറഞ്ഞ് അധികാരപ്പെടുത്തിയപ്പോൾ പന്ത്രണ്ട് അപ്പോസ്തോലന്മാരെ മാത്രമേ അതിൽ സംബന്ധിപ്പിച്ചുള്ളു. മർക്കോസിന്റെ മാളികയിൽ വെച്ചായിരുന്നല്ലോ കർത്താവ് വി. കുർബാന സ്ഥാപിച്ചത്. അവിടെയുണ്ടായിരുന്ന മർക്കോസിനെയോ മർക്കോസിന്റെ അമ്മയെയൊ കർത്താവിന്റെ അമ്മയെയൊ അതിൽ സംബന്ധിപ്പിച്ചില്ല.

അതേസമയത്ത് പ്രത്യക്ഷമായോ പരോക്ഷമായോ ജനങ്ങൾക്ക് സംബന്ധമില്ലാത്ത ഒരു ഭാഗവും വി. കുർബാനയിൽ ഇല്ല. അവർ ശുശ്രൂഷക്കാരനും പട്ടക്കാരനും ചൊല്ലുന്ന പ്രാർത്ഥനകൾ കേട്ട് ധ്യാനിക്കുകയും അവ കഴിഞ്ഞ് “ആമ്മീൻ' (അപ്രകാരം തന്നെ) ‘കുറിയേലായിസ്സോൻ’ (കർത്താവേ കരുണ ചെയ്യണമെ) ഇവ ചൊല്ലി ജനങ്ങൾ അവയെ സ്വന്ത പ്രാർത്ഥനകളാക്കിത്തീർക്കുകയും ചെയ്യുന്നു.

മറ്റു സഭകളിലെ കുർബാനക്രമവുമായി താരതമ്യപ്പെടുത്തുമ്പോൾ, ജനങ്ങൾക്ക് കൂടുതൽ പ്രതിവാക്യങ്ങൾ ചൊല്ലുന്നതിനുള്ള അവസരം നമ്മുടെ കുർബാനക്രമത്തിലുണ്ട് എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാണ്.

നമ്മുടെ ആരാധന, പട്ടക്കാരന്റെ നേതൃത്വത്തിൽ ജനങ്ങൾക്കുവേണ്ടി, ജനങ്ങളാൽ നടത്തപ്പെടുന്ന, ജനത്തിന്റെ ആരാധനയാണ്.

**ശുശ്രൂഷക്കാരനും പട്ടക്കാരനും ജനങ്ങളെ വി. കുർബാനയിൽ നയിക്കുന്നതെങ്ങനെ?**

ഏവൻഗേലിയോൻ വായിക്കുന്നതിന് മുമ്പ് ജനങ്ങളെ ശുശ്രൂഷക്കാരൻ ഒരുക്കുന്നത് ഇപ്രകാരം പറഞ്ഞാണ്. “ബാറെക്മോർ (അർത്ഥം - 'നാഥാ അനുവദിക്കേണമെ.' പട്ടക്കാരന്റെ അനുവാദം ശുശ്രൂഷക്കാരൻ ചോദിക്കുന്നു. മറ്റു സന്ദർഭങ്ങളിൽ 'കർത്താവേ, അനുഗ്രഹിക്കണമെ' എന്നർത്ഥമുണ്ട്) നാം അടക്കത്തോടും ഭയത്തോടും ചെവി കൊടുത്ത്...... ദൈവത്തിന്റെ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം.”

അനന്തരം പട്ടക്കാരൻ 'നിങ്ങൾക്ക് എല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ' (ശ്ലോമ്മൊ-സമാധാനം) എന്നു പറയുമ്പോൾ, 'അവിടുത്തെ ആത്മാവോടുകൂടെ ദൈവമായ കർത്താവ് ഞങ്ങളെയും യോഗ്യരാക്കിത്തീർക്കുമാറാകട്ടെ' എന്ന് ജനങ്ങൾ പ്രതിവാക്യം ചൊല്ലുന്നു. അതിന്റെ അർത്ഥം ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കുന്നതിന് ഞങ്ങളെയും യോഗ്യരാക്കിത്തീർക്കുമാറാകട്ടെ എന്നാണ്. അനന്തരം എങ്ങനെയുള്ള ഏവൻഗേലിയോൻ ആണ് വായിക്കാൻ പോകുന്നതെന്ന് പട്ടക്കാരൻ പറയുന്നു. വി. മത്തായിയുടെയോ വി. യോഹന്നാന്റെയോ (അവർ ശ്ലീഹന്മാരാണ്) ആണെങ്കിൽ 'ജീവൻ നൽകുന്ന പ്രഖ്യാപന'മെന്നും വി. മർക്കോസിന്റെയോ വി. ലൂക്കോസിന്റെയോ ആണെങ്കിൽ (അവർ സുവിശേഷകന്മാരാണ്) 'ജീവൻ നൽകുന്ന സുവിശേഷ'മെന്നും പറയും. ജനം അതിന്റെ പ്രതിവാക്യം ചൊല്ലിക്കഴിയുമ്പോൾ കർത്താവിന്റെ മനുഷ്യാവതാരത്തിലെ ഏതു കാലത്ത് നടന്ന ഭാഗമാണെന്നു പറയുന്നു. 'വി. കന്യകമറിയാമിൽ നിന്ന് ശരീരിയായ, ദൈവിക ജീവവചനമായിരിക്കുന്ന നമ്മുടെ കർത്താവും നമ്മുടെ ദൈവവും നമ്മുടെ രക്ഷിതാവുമായ, യേശു മ്ശിഹായുടെ ജനനകാലത്തിൽ, (അല്ലെങ്കിൽ വ്യാപാരകാലത്തിൽ അല്ലെങ്കിൽ ഉയിർപ്പുകാലത്തിൽ) ഇപ്രകാരം ഇവ സംഭവിച്ചു' എന്നു പട്ടക്കാരൻ പറയുമ്പോൾ 'അങ്ങനെ വിശ്വസിച്ച് ഞങ്ങൾ ഏറ്റുപറയുന്നു' എന്ന് ജനങ്ങൾ പ്രതിവാക്യം പറയുന്നു. ഏവൻഗേലിയോൻ കഴിഞ്ഞ് 'നിങ്ങൾക്കെല്ലാവർക്കും സംപ്രീതി ഉണ്ടായിരിക്കട്ടെ' എന്ന് പട്ടക്കാരൻ പറയുന്നു (ശൈനൊ-സംപ്രീതി).

അനന്തരം പ്രാർത്ഥനകൾക്കായി ശുശ്രൂഷക്കാരൻ ജനങ്ങളെ ഒരുക്കുന്നത് 'സ്തൗമൻകാലൊസ്' എന്നു പറഞ്ഞാണ്. ഇത് ഗ്രീക്കു പദമാണ്. അർത്ഥം 'നാം ഭംഗിയായി നിൽക്കണം' എന്ന്. ഇതിന്റെ പ്രതിവാക്യമായി ജനങ്ങൾ പറയുന്നത് 'കുറിയേലായിസ്സോൻ' എന്നാണ്. ഇതും ഗ്രീക്കാണ്. അർത്ഥം 'കർത്താവേ കരുണ ചെയ്യണമേ' എന്ന്.

അടുത്തത് പട്ടക്കാരൻ ജനത്തെ പ്രാർത്ഥനയ്ക്ക് ഒരുക്കുന്നതാണ്.

'നാമെല്ലാവരും പ്രാർത്ഥിച്ച് കർത്താവിനോട് കരുണയും മനോഗുണവും യാചിക്കണം' എന്ന് പട്ടക്കാരൻ പറയുമ്പോൾ, 'കാരുണ്യവാനായ കർത്താവേ, ഞങ്ങളോട് കരുണ ചെയ്ത് ഞങ്ങളെ സഹായിക്കണമേ' എന്ന് ജനങ്ങൾ പ്രതിവാക്യം ചൊല്ലുന്നു. വീണ്ടും 'സ്തുതിയും സ്തോത്രവും പ്രാഭവവും പുകഴ്ചയും ഒരിക്കലും മാഞ്ഞുപോകാത്ത നല്ല ഔന്നത്യവും ഇടവിടാതെ എന്നേക്കും കരേറ്റുവാൻ ഞങ്ങൾ യോഗ്യരായിത്തീരണമെ' എന്ന് പട്ടക്കാരൻ ചൊല്ലുന്നു. തുടർന്ന് പ്രുമിയോൻ മുതലായ പ്രാർത്ഥനകൾ ചൊല്ലുന്നു.

വിശ്വാസപ്രമാണം ചൊല്ലുന്നതിന് ശുശ്രൂഷക്കാരൻ ആഹ്വാനം ചെയ്യുന്നത് ഇപ്രകാരം പറഞ്ഞാണ്: 'ദൈവജ്ഞാനത്തിലേക്ക് ഹൃദയം പതിച്ചുകൊണ്ട് നാം നല്ലവണ്ണം നിന്ന്, ബ. പട്ടക്കാരന്റെ പ്രാർത്ഥനയെ ഏറ്റു ചൊല്ലണം.' അപ്പോൾ എല്ലാവരുംകൂടെ വിശ്വാസപ്രമാണം ചൊല്ലുന്നു. സൗകര്യത്തെപ്രതി 'ഞങ്ങൾ വിശ്വസിക്കുന്നു' എന്നുള്ള ഭാഗം മാത്രം എല്ലാവരും ചൊല്ലുകയും അല്ലെങ്കിൽ 'വിശ്വസിക്കുന്നു' എന്നു പറയുമ്പോൾ എല്ലാവരും 'ആമ്മീൻ' എന്ന് ചേർത്തു പറയുകയും ചെയ്യുന്നു.

വി. കുർബാനയുടെ പ്രധാന ഭാഗത്തുള്ള സമാധാന ചുംബനത്തിനായി ശുശ്രൂഷക്കാരൻ ആഹ്വാനം ചെയ്യുന്നു. 'നമ്മുടെ ദൈവമായ കർത്താവിന്റെ സ്നേഹം മൂലം.......' അനന്തരം 'കരുണയുള്ള കർത്താവിന്റെ മുമ്പാകെ തല കുനിക്കണ'മെന്ന് ശുശ്രൂഷക്കാരൻ പറയുന്നു. വീണ്ടും ശോശപ്പാ ആഘോഷിക്കുമ്പോൾ, 'ഭംഗിയോടും ഭയത്തോടും വണക്കത്തോടും വെടിപ്പോടും വിശുദ്ധിയോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും നല്ല ദൈവഭക്തിയോടും നില്ക്കണമെന്നും', വി. കുർബാന 'ഭയങ്കരവും പരിശുദ്ധവു'മാണെന്നും 'ജീവനുള്ള ബലി'യാണെന്നും പ്രഖ്യാപിക്കുന്നു.

അനന്തരം പട്ടക്കാരനാണ് ആരാധനയിൽ നേതൃത്വം നൽകുന്നത്. ആദ്യത്തെ ആശീർവാദത്തിനു ശേഷം 'ഈ നാഴികയിൽ നാമെല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവായ ദൈവത്തിന്റെ വലതുഭാഗത്ത് മ്ശിഹാ ഇരിക്കുന്ന സ്ഥലമായ ഉയരത്തിൽ ആയിരിക്കണം' എന്നും പട്ടക്കാരൻ പറയുമ്പോൾ ജനം അപ്രകാരം ചെയ്യുകയും പ്രതിവാക്യം ചൊല്ലുകയും ചെയ്യുന്നു. വീണ്ടും 'ഭയത്തോടുകൂടി കർത്താവിനെ നാം സ്തോത്രം ചെയ്യണം' എന്നിങ്ങനെ പട്ടക്കാരൻ പറയുമ്പോൾ ജനം അതിനു പ്രതിവാക്യം പറയുന്നു. അനന്തരം പട്ടക്കാരൻ സ്തുതി ആരംഭിക്കുമ്പോൾ ജനങ്ങൾ 'തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ.......' എന്ന സ്തുതി ചൊല്ലുന്നു. ഇതിന്റെ അർത്ഥം കർത്താവ് സ്വർഗ്ഗത്തി

ലേക്കു നോക്കി സ്തോത്രം ചൊല്ലി വാഴ്ത്തിയതിനാൽ പ്രധാന കാർമ്മികൻ മാത്രമല്ല ജനങ്ങളും സ്വർഗ്ഗത്തിലേക്കു നോക്കുകയും സ്തോത്രം ചൊല്ലുകയും വാഴ്ത്തുകയും ചെയ്യണമെന്നാണ്. അപ്പവീഞ്ഞുകളെ പട്ടക്കാരൻ വാഴ്ത്തിക്കഴിയുമ്പോൾ ജനങ്ങൾ 'ആമ്മീൻ' എന്നു പറഞ്ഞ് അതിൽ പങ്കുചേരുന്നു (ബാറേക്-വാഴ്ത്തി, കാദേശ്-ശുദ്ധീകരിച്ചു, വാക്സൊ-മുറിച്ചു).

അടുത്തതായി പരിശുദ്ധറൂഹായുടെ ആവസിപ്പിനായി പ്രാർത്ഥിക്കുമ്പോൾ ശുശ്രൂഷക്കാരൻ വിളിച്ചുപറയുന്നു, 'എന്റെ വാത്സല്യമുള്ളവരേ, ജീവനുള്ള പരിശുദ്ധറൂഹാ...... നിങ്ങൾ അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പിൻ.' പരിശുദ്ധറൂഹായ്ക്കുവേണ്ടി ജനവും പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു. 'ഞങ്ങളെല്ലാവരോടും കൂടെ സമാധാനവും ഞങ്ങളെല്ലാവർക്കും സംപ്രീതിയും ഉണ്ടായിരിക്കണമേ' എന്ന് ജനം പ്രതിവാക്യം ചൊല്ലുന്നു. അപ്പവീഞ്ഞുകളിൽ മാത്രമല്ല ജനങ്ങളുടെ ഹൃദയങ്ങളിലും പരിശുദ്ധറൂഹാ ആവസിക്കണമെന്ന് ഇവിടെ അപേക്ഷിക്കയാണ് ചെയ്യുന്നത്. കാരണം പരിശുദ്ധറൂഹാ ഹൃദയങ്ങളിലേക്ക് വരുമ്പോഴാണ് സമാധാനവും സംപ്രീതിയും (Peace and goodwill) ഉണ്ടാകുന്നത്. പരിശുദ്ധറൂഹാ വരുമ്പോൾ സമാധാനം മാത്രമല്ല പരസ്പരമുള്ള അഭ്യുദയകാംക്ഷയും ഉണ്ടാകും.

അനന്തരം പട്ടക്കാരൻ 'കർത്താവേ, എന്നോട് ഉത്തരമരുളി ചെയ്യണമെ. കർത്താവേ, എന്നോട് ഉത്തരമരുളി ചെയ്യണമെ. കർത്താവേ, എന്നോട് ഉത്തരമരുളിച്ചെയ്ത് ദയ തോന്നി എന്റെ മേൽ കരുണ ചെയ്യണമെ' എന്നു ചൊല്ലുന്നത് പരിശുദ്ധറൂഹായ്ക്കു വേണ്ടിയുള്ള തുടർന്നുള്ള പ്രാർത്ഥനയാണ്. കർമ്മേൽ പർവ്വതത്തിൽ വച്ച് ഏലിയാ പ്രവാചകൻ ആകാശത്തിൽ നിന്ന് അഗ്നി ഇറങ്ങുവാനായി അപേക്ഷിച്ചതുപോലെ 'ഉത്തരമരുളിച്ചെയ്യണമെ' എന്ന് ആവർത്തിച്ചുപറഞ്ഞ് അപേക്ഷിക്കയാണ് (1 രാജാ. 18:36-39). ജനങ്ങളും തുടർന്ന് മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ (കർത്താവേ കരുണ ചെയ്യണമെ) എന്ന് ചൊല്ലുന്നു. പരിശുദ്ധ റൂഹായെ അയച്ച് കരുണ ചെയ്യണമെന്നാണ് ഇതിന്റെ അർത്ഥം. കരുണ ചെയ്യണമെന്ന് ചുങ്കക്കാരനെപ്പോലെ അപേക്ഷിക്കുന്നതിനാൽ (വി. ലൂക്കോസ് 18:13-14) സ്വന്തം അയോഗ്യതയെ പട്ടക്കാരനും ജനങ്ങളും ഏറ്റുപറയുകയാണ് ചെയ്യുന്നത്.

വി. കുർബാനയിൽ കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിനു പുറമെ പരിശുദ്ധ റൂഹാകൊണ്ട് നിറയുന്നുണ്ടെന്നുള്ളത് ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. വി. മാമോദീസാ കഴിഞ്ഞ് വി. മൂറോൻ അഭിഷേകം പ്രാപിച്ച നാം പരിശുദ്ധാത്മ നിറവുള്ളവരാകേണ്ടി

യിരിക്കുന്നു. അതിനായി ഒരുക്കത്തോടെ വന്ന് ഓരോ വി. കുർബാന യിലും പരിശുദ്ധറൂഹായുടെ നിറവുള്ളവരാകേണ്ടതാണ്. ഓർത്ത ഡോക്സ് സഭാംഗങ്ങൾക്ക് പരിശുദ്ധറൂഹായെക്കുറിച്ച് പെന്തിക്കോസ്തി ദിവസം മാത്രമേ ചിന്തയുള്ളു എന്ന് ആരെങ്കിലും പറഞ്ഞാൽ, അത് അവ രുടെ അറിവില്ലായ്മകൊണ്ട് പറയുന്നതാണ്.

അനന്തരം അപ്പവീഞ്ഞുകളെ പട്ടക്കാരൻ കൈ ആവസിപ്പിച്ച് വാഴ്ത്തു മ്പോൾ അവ കർത്താവിന്റെ ശരീരക്തങ്ങളായിതീരുന്നു (ഫഗ്റോ-ശരീരം, ദ്മോ-രക്തം). ജനം അപ്പോഴും പ്രതിവാക്യമായി "ആമ്മീൻ" പറയുന്നു.

"തുബ്ദേൻ" എന്ന മദ്ധ്യസ്ഥ പ്രാർത്ഥനയാണ് അടുത്തതായി കാണു ന്നത്. ആ പ്രാർത്ഥനകളുടെ ആരംഭത്തിൽ "തുബ്ദേൻ" എന്ന് സുറി യാനിയിൽ കാണുന്നത് ആ പ്രാർത്ഥനയുടെ പേരാക്കിയിരിക്കയാണ്. "എന്നാൽ വീണ്ടും" എന്നാണ് അതിന്റെ അർത്ഥം. ശുശ്രൂഷക്കാരൻ ചൊല്ലുന്ന പ്രാർത്ഥനയുടെ പ്രതിവാക്യമായി ജനങ്ങൾ "കുറിയേലായി സ്സോൻ" ചൊല്ലുന്നതിന്റെ അർത്ഥം, ശുശ്രൂഷക്കാരൻ പറഞ്ഞവയ്ക്കു 'കർത്താവ് ഉത്തരമരുളി കരുണ ചെയ്യണമേ' എന്നാണ്. പട്ടക്കാരൻ ചൊല്ലുന്ന പ്രാർത്ഥനകൾക്ക് "ആമ്മീൻ" (അപ്രകാരം തന്നെ) എന്നു ജനങ്ങൾ പ്രതിവാക്യം പറയുന്നു.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയുടെ സമയത്ത് ജനങ്ങൾ അനുതാപത്തിന്റെ ഗീതമോ അതാത് ദിവസത്തേക്കുള്ള പ്രത്യേക ഗീതമോ ചൊല്ലിക്കൊ ണ്ടിരിക്കും. അനന്തരം ശുശ്രൂഷക്കാരൻ ലുത്തിനിയ ചൊല്ലുമ്പോൾ ജന ങ്ങൾ പ്രതിവാക്യം ചൊല്ലുന്നു.

തിരശ്ശീല മാറ്റി, കർത്തൃപ്രാർത്ഥനയും ചൊല്ലിക്കഴിഞ്ഞിട്ട് ശുശ്രൂഷ ക്കാരൻ ജനങ്ങളോട് തലകുനിക്കാൻ പറയുന്നു. അപ്പോൾ വി. കുർബാന അനുഭവിക്കുന്നതിനായി ജനത്തെ ഒരുക്കുകയാണ് ചെയ്യുന്നത്. "അണ യ്ക്കപ്പെട്ട ഈ വിശുദ്ധരഹസ്യങ്ങളെ കൈക്കൊള്ളുന്നതിന് മുമ്പിൽ" എന്ന് ശുശ്രൂഷക്കാരൻ പറയുന്നതിൽ അത് വ്യക്തമാണ്. വീണ്ടും പീലാ സായും കാസായും ഉയർത്തി ആഘോഷിക്കുന്നതിനു മുമ്പായി വി. കുർ ബാനാനുഭവത്തെ അനുസ്മരിപ്പിച്ചുകൊണ്ട് ശുശ്രൂഷക്കാരൻ വിളിച്ചുപറ യുന്നു. "ഭയത്തോടും വിറയലോടും നാം സൂക്ഷിക്കണെ" മെന്ന് (1 കൊരി. 11:27-30). ജനങ്ങൾ പ്രതിവാക്യമായി "കർത്താവേ, ദയ തോന്നി ഞങ്ങ ളുടെ മേൽ കരുണ ചെയ്യണമേ" എന്ന് ചൊല്ലുന്നു.

അനന്തരം പട്ടക്കാരൻ ജനത്തെ വി. കുർബാനാനുഭവത്തിനായി ഒരു ക്കുന്നതിന് പറയുന്നു. 'വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഈ വിശുദ്ധതകൾ നൽകപ്പെടുന്നു.' അനന്തരം എല്ലാവരും ചേർന്ന് 'പരിശു ദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏക പുത്രനും പരിശുദ്ധനായ

ഏക റൂഹായുമല്ലാതെ പരിശുദ്ധനില്ല ആമ്മീൻ' എന്നും 'ഒന്നായിരിക്കുന്ന പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും എന്നേക്കും സ്തുതി ആമ്മീൻ' എന്നും ചൊല്ലുന്നു. അനന്തരം സ്രഷ്ടാവായ പിതാവും, രക്ഷിതാവായ പുത്രനും, സകലവും പൂർണ്ണമാക്കുന്ന റൂഹായും, നമ്മോടു കൂടെ എന്ന് പറയുമ്പോൾ ഓരോ പ്രാവശ്യവും ജനങ്ങൾ 'അമാൻ ആമ്മീൻ' എന്ന് പ്രതിവാക്യം പറയുന്നു (അമാൻ-നമ്മോടുകൂടെ). വി. കുർബാന അനുഭവിക്കുന്നതിന് അയോഗ്യരായ നമ്മെ ഇവർ യോഗ്യരാക്കിത്തീർക്കുന്നു എന്ന സൂചനയാണ് ഇവിടെ കാണുന്നത്.

കുക്കിലിയോൻ എന്ന ഗീതം ചൊല്ലുമ്പോൾ പട്ടക്കാരൻ ചൊല്ലുന്ന ത്രിത്വസ്തുതി (ശുബ്ഹൊലാബൊല ബ്രൊവൽ റൂഹൊ കാദീശൊ- പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി) പൂർണ്ണമാകുന്നത് ജനങ്ങൾ 'മെൻ ഓലം വാദാമൊൽ ഓലം ഓൽമീനാമ്മീൻ' എന്ന് പ്രതിവാക്യം ചൊല്ലുമ്പോഴാണ് (ആദിമുതൽ എന്നുമെന്നേയ്ക്കും ആമ്മീൻ). പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും ആദിമുതൽ എന്നുമെന്നേയ്ക്കും സ്തുതിയുണ്ടായിരിക്കട്ടെ എന്ന് ആണ് പൂർണ്ണരൂപം.

എത്രൊ (ധൂപപ്രാർത്ഥന) യ്ക്ക് മുമ്പായി 'മൊറിയൊറാഹേമേലൈൻ ഉ ആദാറൈൻ' എന്ന് ശുശ്രൂഷക്കാരൻ ചൊല്ലുന്നതിന്റെ അർത്ഥം 'കർത്താവേ, കരുണ ചെയ്ത് സഹായിക്കണമെ' എന്നാണ്.

തിരുശരീരരക്തങ്ങൾ ജനത്തിന് നൽകുവാനായി പടിഞ്ഞാറോട്ട് കൊണ്ടുവരുന്നതിനു മുമ്പ് ശുശ്രൂഷക്കാരൻ 'നാം അട്ടഹസിച്ചു പറയണം' എന്ന് വിളിച്ചുപറകയും ജനങ്ങൾ ത്രിത്വത്തിന് സ്തുതി ചൊല്ലുകയും ചെയ്യുന്നു.

വി. കുർബാനാനുഭവം കഴിഞ്ഞ് ഒടുവിലത്തെ ആശീർവാദത്തിനു മുമ്പായി ശുശ്രൂഷക്കാരൻ ജനങ്ങളോട് തല കുനിക്കാൻ പറയുന്നുണ്ട് (ഇങ്ങനെ മൂന്നു പ്രാവശ്യം തല കുനിക്കുന്നതിന് ശുശ്രൂഷക്കാരൻ പറയുന്നുണ്ട്. 1. സമാധാന ചുംബനം കഴിഞ്ഞ് ആദ്യത്തെ ആശീർവാദത്തിന് മുമ്പ്. 2. വി. കുർബാന അനുഭവിക്കുന്നതിന് മുമ്പും മൂന്നാമത്തെ ആശീർവാദത്തിനു മുമ്പും. 3. വി. കുർബാന അനുഭവിച്ചതിനു ശേഷം നാലാമത്തെ ആശീർവാദത്തിനു മുമ്പ്. അനുഗ്രഹം പ്രാപിക്കുന്നതിനുള്ള ഒരുക്കത്തിനായിട്ടാണ് തല കുനിക്കുന്നത്.

## പട്ടക്കാരനും ജനങ്ങളും തമ്മിലുള്ള വ്യത്യാസം

### പട്ടക്കാരന്റെ സ്ഥാനം

1) തൂയോബാ നടത്തുന്നത് പട്ടക്കാരനാണ്. 2) വി. കുർബാനയിൽ കർത്താവിന്റെ പ്രതീകമായി പ്രധാന കാർമ്മികനായി പ്രവർത്തിക്കുന്നു.

3) "ദൈവത്തിൽ നിന്ന് കടങ്ങൾക്ക് പരിഹാരവും പാപങ്ങൾക്ക് മോചനവും രണ്ടു ലോകങ്ങളിലും എന്നേയ്ക്കും നാം കൈക്കൊള്ളുമാറാകട്ടെ" എന്ന് പറഞ്ഞ് ജനങ്ങൾക്ക് പാപമോചനം നൽകുന്നതും നാല് ആശീർവാദങ്ങൾ നൽകുന്നതും പട്ടക്കാരനാണ്. ദൈവത്തിനും മനുഷ്യർക്കും ഇടയിലുള്ള ഏക മദ്ധ്യസ്ഥനായ കർത്താവിന്റെ (1 തീമോ. 2:5) പ്രതീകമായി പട്ടക്കാരൻ പ്രാർത്ഥിക്കുന്നു.

### ജനങ്ങളുടെ പ്രാധാന്യം

എന്നാൽ പട്ടക്കാരൻ തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ജനങ്ങളോട് അഭ്യർത്ഥിക്കുന്നുണ്ട്. ഇത് നാലു സന്ദർഭത്തിൽ കാണാം. 1) തൂയോബൊയ്ക്ക് മദ്ബഹായിലേക്ക് പ്രവേശിക്കുന്നതിനു മുമ്പ് പട്ടക്കാരൻ പറയുന്നു: "പൊതുവായി സഭയ്ക്ക് മുഴുവനുംവേണ്ടി, ജീവനും വിശുദ്ധിയുമുള്ള ബലിയെ അർപ്പിക്കുവാൻ ഞാൻ യോഗ്യനായിതീരേണ്ടതിന് എനിക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിപ്പിൻ" എന്ന്.

2. വിശ്വാസപ്രമാണത്തിന്റെ സന്ദർഭത്തിൽ "എന്റെ സഹോദരന്മാരും നേതാക്കന്മാരുമായുള്ളോരേ, എന്റെ കുർബാന സ്വീകരിക്കപ്പെടേണ്ടതിന് എനിക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിപ്പിൻ" എന്ന്.

3. വിശുദ്ധ കുർബാന അനുഭവിക്കുന്നതിനു മുമ്പ് 'എന്റെ സഹോദരങ്ങളും വാത്സല്യഭാജനങ്ങളുമേ, എനിക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിപ്പിൻ' എന്ന്.

4. അവസാനത്തെ ആശീർവാദത്തിന്റെ അവസാനത്തിൽ 'എന്നേക്കും എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്വീൻ' എന്ന്.

ജനങ്ങൾ പട്ടക്കാരനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്ന മൂന്ന് സന്ദർഭങ്ങൾ കാണുന്നുണ്ട്. അവയിൽ രണ്ടെണ്ണം പട്ടക്കാരനുവേണ്ടി പ്രാർത്ഥിക്കുവാൻ പട്ടക്കാരൻ ആവശ്യപ്പെടുമ്പോഴാണ്. 1. തൂയോബൊയ്ക്ക് പട്ടക്കാരൻ മദ്ബഹായിലേക്ക് പ്രവേശിക്കുന്നതിനു മുമ്പായി ജനത്തോട് പ്രാർത്ഥനയ്ക്കായി അഭ്യർത്ഥിക്കുമ്പോൾ 'കർത്താവ് അവിടുത്തെ പ്രാർത്ഥനകൾ കേട്ട് ബലിയിൽ പ്രീതിപ്പെടുകയും കാഴ്ചയെ കൈക്കൊണ്ട് അങ്ങയോടുകൂടെ ഞങ്ങളെ സംബന്ധിപ്പിക്കുകയും ചെയ്യുമാറാകട്ടെ' എന്ന് ചൊല്ലുന്നു.

2. അവസാനത്തെ ആശീർവാദത്തിന്റെ ഒടുവിൽ പട്ടക്കാരനുവേണ്ടി പ്രാർത്ഥിക്കുവാൻ അഭ്യർത്ഥിക്കുമ്പോൾ, 'കർത്താവ് അവിടുത്തെ കുർബാനയെ അംഗീകരിക്കുകയും അവിടുത്തെ പ്രാർത്ഥനകളാൽ ഞങ്ങളെ സഹായിക്കുകയും ചെയ്യുമാറാകട്ടെ' എന്നു ചൊല്ലുന്നു. പട്ടക്കാരനുവേണ്ടി പ്രാർത്ഥിക്കുന്ന മൂന്നാമത്തെ സന്ദർഭം ധൂപക്കുറ്റി വാഴ്ത്തുന്ന

തിനു മുമ്പായി ‘ദൈവത്തിൽ നിന്ന് കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്ക് മോചനവും രണ്ടു ലോകങ്ങളിലും എന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ’ എന്നു പറഞ്ഞ് പട്ടക്കാരൻ പാപമോചനം നൽകുന്നതിന് മുമ്പാണ്. ‘കർത്താവ് അവിടുത്തെ ശുശ്രൂഷയെ കൈക്കൊള്ളുകയും അവിടുത്തെ പ്രാർത്ഥനകളാൽ ഞങ്ങളെ സഹായിക്കുകയും ചെയ്യുമാറാകട്ടെ’ എന്നാണ് ജനങ്ങൾ ചൊല്ലുന്നത്. ഇവയ്ക്കും പുറമേ ഒന്നാമത്തെ ആശീർവാദത്തിന്റെ പ്രതിവാക്യമായി ജനങ്ങൾ പറയുന്നു. ‘അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ’ എന്ന്.

### ശെമ്മാശ്ശനും ശുശ്രൂഷക്കാരനും

പൂർണ്ണശെമ്മാശ്ശനാണ് (ആറുപട്ടമുള്ള ആൾ) വി. കുർബാനയിൽ ശുശ്രൂഷിക്കേണ്ടത്. എന്നാൽ അതിൽ കുറഞ്ഞ പട്ടമുള്ള ശെമ്മാശ്ശന്മാരും മേൽപട്ടക്കാർ പ്രത്യേക പ്രാർത്ഥന ചൊല്ലി കൈവെപ്പു കൊടുത്തിട്ടുള്ള ശുശ്രൂഷക്കാരും ശെമ്മാശന്റെ സ്ഥാനത്തു പ്രവർത്തിക്കുന്നുണ്ട്. അത്യാവശ്യം വരുമ്പോൾ പട്ടക്കാരൻ തന്നെ പ്രത്യേക പ്രാർത്ഥനകൾ ചൊല്ലി ശുശ്രൂഷക്കാരനെ നിയമിക്കുകയും മേൽപ്പട്ടക്കാരൻ വരുമ്പോൾ വീണ്ടും പ്രത്യേകം പ്രാർത്ഥനകൾ ചൊല്ലി സ്ഥിരീകരിക്കുകയും ചെയ്യുന്നുണ്ട്.

### ജനങ്ങളുടെ ചുമതല

ജനങ്ങളും കാർമ്മികരെങ്കിൽ ഒരുക്കത്തോടെ വരേണ്ടതാണ്. ഉപവാസത്തോടും വ്രതത്തോടും പരസ്പരം രമ്യത പാലിച്ചും, വി. കുമ്പസാരം നടത്തിയും യാമപ്രാർത്ഥനകൾ ചൊല്ലിയും വരേണ്ടതാണ്. കാർമ്മികരെങ്കിൽ അവരും വി. കുർബാന അനുഭവിക്കേണ്ടതാണ്.

### കാർമ്മികരാകുകയെന്നാൽ എന്താണർത്ഥം?

കർത്താവു തന്നെ ബലിയായി അർപ്പിച്ച ആ തിരുബലിയിൽ പങ്കാളികളായി ചേർന്ന് പട്ടക്കാരനും ശുശ്രൂഷകനും ജനങ്ങളും ബലിയായി തങ്ങളെതന്നെ സമർപ്പിക്കുക എന്നതാണ് കാർമ്മികരായിരിക്കുകയെന്ന് പറയുന്നതിന്റെ അർത്ഥം.

### മൂന്നാം ഭാഗം

# ദൈവാലയവും
# വി. കുർബാനയിലെ പ്രതീകങ്ങളും

## ദൈവാലയം

വി. കുർബാന നടത്തുന്ന ദൈവാലയത്തെക്കുറിച്ച് ആദ്യമായി ചിന്തിക്കാം. പള്ളിക്കെട്ടിടത്തിനും വിശ്വാസികളുടെ സമൂഹമായ സഭയ്ക്കും ദൈവാലയമെന്ന് പറയാം. രണ്ടിലും ദൈവത്തിന്റെ പ്രത്യേക സാന്നിദ്ധ്യമുണ്ട്.

## യഹൂദന്മാരുടെ ദൈവാലയം അഥവാ പള്ളി

യഹൂദന്മാരുടെ പള്ളിയിൽ ദൈവത്തിന്റെ പ്രത്യേക സാന്നിദ്ധ്യം ഉണ്ടായിരുന്നതായി നാം വായിക്കുന്നു. 'ഇങ്ങനെ രണ്ടാം സംവത്സരം ഒന്നാം മാസം ഒന്നാം തീയതി തിരുനിവാസം നിവിർത്തു.... അപ്പോൾ മേഘം സമാഗമനകൂടാരത്തെമൂടി യഹോവയുടെ തേജസ്സു തിരുനിവാസത്തെ നിറച്ചു. മേഘം സമാഗമന കൂടാരത്തിന്മേൽ അധിവസിക്കുകയും, യഹോവയുടെ തേജസ്സ് തിരുനിവാസത്തെ നിറയ്ക്കുകയും ചെയ്തതുകൊണ്ട് മോശയ്ക്ക് അകത്തുകടപ്പാൻ കഴിഞ്ഞില്ല' (പുറ. 40:17, 34, 35).

നമ്മുടെ ദൈവാലയം യഹൂദന്മാരുടേതിന്റെ മാതൃകയിലായതിനാൽ യഹൂദന്മാരുടെ ദൈവാലയത്തിലെ വിവിധ ഭാഗങ്ങൾ പരിശോധിക്കാം. നമ്മുടെ ദൈവാലയം പോലെ കിഴക്കുപടിഞ്ഞാറായിട്ടാണെങ്കിലും യഹൂദന്മാരുടെ ദൈവാലയത്തിലെ അതിവിശുദ്ധ സ്ഥലം പടിഞ്ഞാറെ അറ്റത്താണെന്നൊരു വ്യത്യാസമുണ്ട്. നാലു ഭാഗങ്ങളാണ് അവരുടെ ദൈവാലയത്തിന് ഉണ്ടായിരുന്നത്. 1) അതിവിശുദ്ധസ്ഥലം. 2) വിശുദ്ധ സ്ഥലം 3) യഹൂദന്മാരായ പുരുഷന്മാർക്കും സ്ത്രീകൾക്കുമുള്ള പ്രത്യേക സ്ഥലങ്ങൾ. 4) പുറജാതികളുടെ സ്ഥലം. ഇവ പടിഞ്ഞാറു നിന്നും കിഴക്കോട്ട് എന്ന ക്രമത്തിലായിരുന്നു. അതിവിശുദ്ധസ്ഥലത്തെ മറയ്ക്കുന്ന ഒരു തിരശ്ശീലയും വിശുദ്ധസ്ഥലത്തെ മറയ്ക്കുന്ന മറ്റൊരു തിരശ്ശീലയും ഉണ്ടായിരുന്നു. ആളുകൾ പ്രവേശിച്ചിരുന്നത് കിഴക്കെ അറ്റത്തുനിന്നായിരുന്നു. അതിവിശുദ്ധസ്ഥലത്ത് ആണ്ടിലൊരിക്കൽ മഹാപുരോഹിതർ മാത്രം കയറിയിരുന്നു (എബ്രാ. 9:7). അതിവിശുദ്ധസ്ഥലം സ്വർഗ്ഗത്തിന്റെ പ്രതീകമായിരുന്നു. അതിനെ മറച്ചിരുന്ന തിരശ്ശീല മനുഷ്യരുടെ പാപത്തിന്റെ പ്രതീകവും. മനുഷ്യരുടെ പാപം നിമിത്തം നഷ്ടപ്പെടുത്തിയ സ്വർഗ്ഗം അഥവാ പറുദീസ വീണ്ടും തുറക്കപ്പെട്ടത്, കർത്താവിന്റെ കുരിശുമരണ

ത്തിങ്കൽ ഈ തിരശ്ശീല രണ്ടായി കീറിയപ്പോഴാണ് (വി. ലൂക്കോസ് 23:45). ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് (വി. യോഹ. 1:29) ബലിയായി തീർന്നപ്പോഴാണല്ലോ, തിരശ്ശീല രണ്ടായി കീറിയത്.

## ക്രിസ്ത്യാനികളുടെ ദൈവാലയം അഥവാ പള്ളി

നമ്മുടെ അതിവിശുദ്ധ സ്ഥലത്തിന് തുല്യമായ, മദ്ബഹ (ബലി സ്ഥലമെന്നാണ് ഇതിന്റെ അർത്ഥം) കിഴക്കെ അറ്റത്താണ്. കിഴക്കു നിന്ന് പടിഞ്ഞാറോട്ട് നാലു ഭാഗങ്ങൾ ഉണ്ട്. 1) മദ്ബഹാ. ഇതിനെ മറയ്ക്കുന്നതിന് തിരശ്ശീലയുണ്ട്. 2) അഴിക്കകം. ഇത് വിശുദ്ധസ്ഥലത്തിന്റെ സ്ഥാനത്താണ്. ഇതിനു പ്രത്യേകമായി മറയില്ല. 3)ഹൈക്കല എന്നു പറയുന്ന സ്ഥലത്ത് ഒരു ഭാഗത്തു പുരുഷന്മാരും മറ്റൊരു ഭാഗത്തു സ്ത്രീകളും നിൽക്കുന്നു. 4) പൂമുഖം പുറജാതികൾക്ക് നിൽക്കുന്നതിനുള്ള സ്ഥലമാണ്. ഇത് എല്ലാ പള്ളികൾക്കും ഇല്ല.

### യഹൂദന്മാരുടെ പള്ളി ഉപകരണങ്ങളും നമ്മുടെ പള്ളി ഉപകരണങ്ങളും

അതിവിശുദ്ധസ്ഥലത്ത് യഹൂദന്മാർക്ക് നിയമപെട്ടകവും അതിന്റെ ഇരുവശത്തും കെരൂബുകളും പെട്ടകത്തിന്റെ മുകളിൽ കൃപാസനവും പെട്ടകത്തിനകത്ത് പ്രത്യേകം സൂക്ഷിച്ചിരുന്ന മൂന്നു സാധനങ്ങളും ഉണ്ടായിരുന്നു. അവ 1) അഹറോന്റെ തളിർത്ത വടി (സംഖ്യ 17:1-10) 2) മന്ന ഇട്ടുവെച്ചിരുന്ന പൊൻചെപ്പ്. 3) നിയമങ്ങൾ എഴുതിയ കല്പലകകൾ ഇവയായിരുന്നു. ക്രിസ്തീയ ദൈവാലയത്തിലെ മദ്ബഹായിൽ നിയമപെട്ടകത്തിന്റെ സ്ഥാനത്ത് ത്രോണോസ് ഉണ്ട് (Throne - സിംഹാസനം). കർത്താവിന്റെ തിരുബലിയോടു ബന്ധപ്പെടുന്ന വി. കുർബാനയാകുന്ന ബലി ഇതിന്മേൽ അർപ്പിക്കുന്നതിനാൽ ബലിപീഠമെന്നും (Altar-അൾത്താര) ഇതിനു പേരുണ്ട്.

അഹറോന്റെ വടിയുടെ സ്ഥാനത്ത് നമ്മുടെ ത്രോണോസിൽ കുരിശുണ്ട്. ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ മഹത്വത്തെ കാണിക്കുന്നതിന് കുരിശിൽ ഊറാറയെന്നു പറയുന്ന തുണി ചുറ്റിയിരിക്കും. കർത്താവിന്റെ പൗരോഹിത്യത്തിന്റെ നിഴലായിരുന്നു അഹറോനും മൽക്കിസെദേക്കും (എബ്രാ 7:17). മൽക്കിസെദേക്ക് അപ്പവും വീഞ്ഞുംകൊണ്ട് ബലി അർപ്പിച്ചിരുന്നല്ലോ (ഉല്പ. 14:18).

മന്ന ഇട്ടുവെച്ചിരുന്ന ചെപ്പിന്റെ സ്ഥാനത്താണ് തിരുശരീരരക്തങ്ങൾ ഇരിക്കുന്ന പീലാസായും കാസയും (വി. യോഹ. 6:31-59).

പത്തു കല്പനകൾ എഴുതിയ കല്പലകകളുടെ സ്ഥാനത്ത് സുവിശേഷ പുസ്തകമാണു കാണുന്നത് (ഏവൻഗേലിയോൻ). അത് ത്രോണോസിൽ വെയ്ക്കാതെ മറ്റൊരു മേശയിൽ വെച്ചിരിക്കുന്നു.

ത്രോണോസിന്മേൽ രണ്ടു മെഴുകുതിരികൾ കത്തിക്കുമ്പോൾ അത് പെട്ടകത്തിന്റെ ഇരുവശത്തും ഉണ്ടായിരുന്ന കെരൂബുകളുടെ സ്ഥാനത്താണെന്നു വിചാരിക്കാം. സാധാരണയായി കൂടുതൽ മെഴുകുതിരികൾ കത്തിക്കുന്നുണ്ട്. അവ മാലാഖമാരെയും വിശുദ്ധന്മാരെയും കുറിക്കുന്നതായി വിചാരിക്കാം. പന്ത്രണ്ട് മെഴുകുതിരികൾ കത്തിക്കുന്നത് പന്ത്രണ്ടു അപ്പോസ്തലന്മാരുടെ സംഖ്യയെ അനുസ്മരിപ്പിക്കുന്നു.

കാസായും പീലാസായും മൂടുന്ന ശോശപ്പാ എന്ന വെളുത്ത തുണി കൃപാസനത്തിന്റെ മുകളിൽ ഉണ്ടായിരുന്ന "ഷെക്കിന" എന്ന പ്രകാശത്തെ അനുസ്മരിപ്പിക്കുന്നു.

യഹൂദന്മാരുടെ വിശുദ്ധസ്ഥലത്തുണ്ടായിരുന്ന കാഴ്ചയപ്പത്തിന്റെ പീഠത്തിന്റെ സ്ഥാനത്ത് നമുക്കു പീഠമൊന്നുമില്ല. വി. കുർബാന കാഴ്ചയപ്പത്തിന്റെയും സ്ഥാനത്താണെന്നു വിചാരിക്കാം. ധൂപപീഠം വിശുദ്ധ സ്ഥലത്ത് ഉണ്ടായിരുന്നത് നമുക്ക് ഇല്ല. എന്നാൽ യഹൂദന്മാരെപ്പോലെ ധൂപക്കുറ്റി നമുക്കുണ്ട്. ഏഴ് കവരമുള്ള പൊൻവിളക്കിൽ ഒലിവെണ്ണ ഒഴിച്ചു കത്തിച്ചിരുന്നതായി യഹൂദന്മാരുടെ വിശുദ്ധ സ്ഥലത്തെക്കുറിച്ച് നാം വായിക്കുന്നു. അതിന്റെ സ്ഥാനത്ത് പല കവരമുള്ള ഓട്ടുവിളക്കിൽ നമ്മൾ വെളിച്ചെണ്ണയൊഴിച്ചു കത്തിക്കുന്നു.

### വി. സഭയാകുന്ന ക്രിസ്തീയ ദൈവാലയം

കർത്താവിന്റെ ശരീരത്തെ ദൈവാലയമായി കർത്താവ് പറയുന്നുണ്ട്. "യേശു അവരോട്: ഈ മന്ദിരം പൊളിപ്പിൻ; ഞാൻ മൂന്നു ദിവസത്തിന്നകം അതിനെ പണിയും എന്ന് ഉത്തരം പറഞ്ഞു. യഹൂദന്മാർ അവനോടു: ഈ മന്ദിരം നാല്പത്താറു സംവൽസരം കൊണ്ട് പണിതിരിക്കുന്നു. നീ മൂന്നു ദിവസത്തിനകം അതിനെ പണിയുമോ എന്നു ചോദിച്ചു. അവനോ തന്റെ ശരീരം എന്ന മന്ദിരത്തെക്കുറിച്ചത്രെ പറഞ്ഞത്" (വി. യോഹ. 2:19-21). പരിശുദ്ധാത്മാവിനാൽ കർത്തൃശരീരത്തിലെ അവയവങ്ങളായി തീരുന്നവർ എല്ലാവരും ചേർന്ന് ഒരു ദൈവാലയമായിത്തീരുന്നു.

വിശ്വാസികളുടെ സമൂഹം ദൈവത്തിന്റെ ആലയമാണെന്ന് വി. പൗലോസും വി. പത്രോസും പറയുന്നുണ്ട്. 'നിങ്ങൾ ദൈവത്തിന്റെ മന്ദിരം എന്നും, ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശി

പ്പിക്കും; ദൈവത്തിന്റെ മന്ദിരം വിശുദ്ധമല്ലോ. നിങ്ങളും അങ്ങനെ തന്നെ" (1 കൊരി. 3:16–17).

"ദൈവത്തിന്റെ ദാനമായി നിങ്ങളിൽ ഇരിക്കുന്ന പരിശുദ്ധാത്മാവിന്റെ മന്ദിരമാകുന്നു നിങ്ങളുടെ ശരീരം എന്നും, നിങ്ങളെ വിലയ്ക്കു വാങ്ങിയിരിക്കുകയാൽ നിങ്ങൾ താന്താങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നില്ലയോ.ആകയാൽ നിങ്ങളുടെ ശരീരം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തുവിൻ" (1 കൊരി. 6:19, 20, 1 പത്രോ. 2:4–10 നോക്കുക).

ദൈവത്തിന്റെ ആലയമായ സഭയ്ക്ക് ദൈവത്തിന്റെ ആലയമായ പള്ളിക്കെട്ടിടത്തിൽ നിന്നും പ്രതീകാത്മകമായ പലതും പഠിക്കുവാനുണ്ട്.

### പള്ളിക്കെട്ടിടത്തിന്റെ പ്രതീകാത്മകമായ അർത്ഥം

**1. പള്ളിക്കെട്ടിടം ദൈവത്തിനായി പ്രത്യേകം വേർതിരിച്ച് പ്രതിഷ്ഠിച്ചിരിക്കുന്നു.** അത് വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്തിരിക്കുന്നു. തന്മൂലം സാധാരണജോലികൾ പള്ളിയിൽ വച്ച് ചെയ്യാൻ പാടില്ല. അതുപോലെ ദൈവത്തിനായി പ്രത്യേകം വേർതിരിക്കപ്പെട്ട് വി. മൂറോൻ കൊണ്ട് അഭിഷേകം പ്രാപിച്ചവരുടെ സമൂഹമാണ് വി. സഭ. ആ സമൂഹത്തിൽ ദൈവമഹത്വത്തിന് ഉതകുന്നത് മാത്രമേ പാടുള്ളൂ. "ആകയാൽ നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്‌വിൻ" (1 കൊരി. 10:31) എന്ന് വി. പൗലോസ് ശ്ലീഹാ ഉൽബോധിപ്പിക്കുന്നുണ്ടല്ലൊ.

**2. ദൈവാലയമെന്ന വാക്കിന്റെ അർത്ഥം ദൈവത്തിന്റെ ആലയമെന്നാണ്.** ദൈവാലയത്തിന്റെ ഉടമസ്ഥനും ഭരണകർത്താവും ദൈവമാണ്. അതിനാൽ പള്ളിയിലെപ്പോലെ തന്നെ ക്രൈസ്തവസമൂഹത്തിലും കർത്താവു തന്നെയായിരിക്കണം സകലത്തിന്റെയും ഭരണകർത്താവ്. "God is the head of this house" (ദൈവം ഈ ഭവനത്തിന്റെ തലവനാകുന്നു) എന്ന് വീടുകളിൽ കാണുന്ന ലിഖിതം പോലെ ഭവനങ്ങൾ ചേർന്ന സഭയുടെ (ദൈവാലയത്തിന്റെ) തലവനും ഭരണകർത്താവും ദൈവം തന്നെയായിരിക്കണം. പള്ളിയിലെ മദ്ബഹായിൽ ത്രോണോസുണ്ട്. അതിന്മേൽ കാണുന്ന ഊറാറയെന്ന ചുവന്ന തുണികൊണ്ട് അലങ്കരിച്ച കുരിശ്, ഉയിർത്തെഴുന്നേറ്റ് സ്വർഗ്ഗത്തിൽ പിതാവിന്റെ വലതുഭാഗത്ത് മഹത്വത്തോടുകൂടെ ഇരിക്കുന്ന കർത്താവിന്റെ പ്രതീകമാണ്. ഇതുപോലെ ഓരോ വ്യക്തിയുടെയും ഹൃദയസിംഹാസനത്തിലും തന്മൂലം അവർ തമ്മിലുള്ള ബന്ധത്തിലും ഭരണാധികാരിയായി കർത്താവു വാണുകൊണ്ടിരിക്കണമെന്ന ദൂതാണ് നാം ഇവിടെ ദർശിക്കുന്നത്. നമ്മുടെ സ്വയത്തെയും ജഢേച്ഛയെയും ദ്രവ്യാഗ്രഹത്തെയും സാത്താനെയും ഹൃദയസിംഹാസനത്തിൽ നിന്നും മാറ്റി, കർത്താവിനെ നാൾതോറും പ്രതിഷ്ഠി

ക്കേണ്ടിയിരിക്കുന്നു. “ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു” (ഗലാ 2:20) എന്ന് പറയുന്ന അനുഭവം നമുക്കുണ്ടാകണം. ‘പിതാവ് എന്നിൽ വസിച്ചുകൊണ്ട് തന്റെ പ്രവൃത്തി ചെയ്യുന്നു” (വി. യോഹ. 14:10) എന്ന് കർത്താവ് പറഞ്ഞതുപോലെ കർത്താവ് സകലതും നടത്തുന്ന ഒരു സമ്പൂർണ്ണ സമർപ്പണ ജീവിതമുണ്ടാകണം. എത്ര സമർപ്പിച്ചാലും പിന്നെയും നമ്മുടെ ‘സ്വയം’ കയറിവരുന്നതിനാൽ നാൾതോറും സ്വയത്തെ കുരിശിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് “എന്നെ അനുഗമിപ്പാൻ ഒരുത്തൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ചു നാൾതോറും തന്റെ കുരിശ് എടുത്തുംകൊണ്ട് എന്നെ അനുഗമിക്കട്ടെ. ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ ഇച്ഛിച്ചാൽ അതിനെ കളയും; എന്റെ നിമിത്തം ആരെങ്കിലും തന്റെ ജീവനെ കളഞ്ഞാലോ അതിനെ രക്ഷിക്കും (വി. ലൂക്കോസ് 9:23-24) എന്ന് കർത്താവ് പറഞ്ഞത്.

3. പള്ളി ദൈവഹിതം അറിയുന്നതിനുള്ള സ്ഥലവുമാണ്. നാം പള്ളിയിലെ ആരാധനയിൽ കൂടെ ദൈവഹിതം അറിയണം. അനന്തരം നമ്മിൽ കൂടെ ദൈവഹിതം മറ്റുള്ളവർ അറിയാൻ ഇടയാകയും വേണം. അപ്പോൾ ആ നിലയിലും നാം ദൈവാലയങ്ങളായി തീരുന്നു. ദൈവഹിതം നാം പള്ളിയിൽ വച്ച് മനസ്സിലാക്കുന്നത് യേശുതമ്പുരാനിൽ കൂടെയാണ്. ദൈവഹിതം ഏറ്റവും സമ്പൂർണ്ണമായി വെളിപ്പെടുത്തിയിരിക്കുന്നത് കർത്താവിൽകൂടെയാണ്. “ദൈവം പണ്ട് ഭാഗം ഭാഗമായിട്ടും വിവിധമായിട്ടു പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോട് അരുളിച്ചെയ്തിട്ട് ഈ അന്ത്യകാലത്ത് പുത്രൻ മുഖാന്തരം നമ്മോട് അരുളിച്ചെയ്തിരിക്കുന്നു” (എബ്രാ. 1:1-2). ഏവൻഗേലി പുസ്തകം മദ്ബഹായിൽ ഏവൻഗേലിമേശ മേൽ വച്ചിരിക്കുന്നു. അത് പട്ടക്കാരൻ വായിക്കുകയും അതിനെ അടിസ്ഥാനമാക്കി പ്രസംഗിക്കുകയും ചെയ്യുന്നു. നമ്മിൽക്കൂടെ ദൈവഹിതം മറ്റുള്ളവർ അറിയണമെന്ന് വി. പൗലോസ് ശ്ലീഹാ പറയുന്നുണ്ട്.

ഈ ലോകത്തിന് അനുരൂപമാകാതെ, നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്നു തിരിച്ചറിയേണ്ടതിന്നു (മറ്റുള്ളവർ നിങ്ങളെ കണ്ടു മനസ്സിലാക്കുന്നതിന്) മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ (റോമ. 12:2). നാം ദൈവാലയമാകുമ്പോൾ ഇപ്രകാരം സംഭവിക്കണം.

മറ്റൊരുവിധത്തിൽ പറഞ്ഞാൽ അജ്ഞാനാന്ധകാരം കൊണ്ട് അന്ധമായിരിക്കുന്ന നമ്മുടെ കണ്ണുകൾ ദൈവവചനമാകുന്ന പ്രകാശം പ്രാപിക്കണം. “നിന്റെ വചനം എന്റെ കാലിനു ദീപവും എന്റെ പാതയ്ക്ക് പ്രകാശവുമാകുന്നു” (സങ്കീ. 119:105) എന്നു പറയുന്നതിനാൽ ദൈവവചനം പ്രകാശമായി പരിഗണിക്കാം. മെഴുകുതിരികളും ശോശപ്പായെന്നു പറയുന്ന വെള്ളത്തുണിയും (കാസായും പീലാസായും മൂടുന്നതിനുപയോ

ഗിക്കുന്നത്) ദൈവത്തിന്റെ പ്രകാശത്തെക്കുറിക്കുന്നതാണ്. അത് ദൈവ വചനത്തെ മാത്രമല്ല ദൈവത്തെത്തന്നെ പ്രതിനിധീകരിക്കുന്നതായും വിചാരിക്കാം. “ദൈവം വെളിച്ചം ആകുന്നു. അവനിൽ ഇരുട്ട് ഒട്ടും ഇല്ല എന്നുള്ളത് ഞങ്ങൾ അവനോടു കേട്ട് നിങ്ങളോട് അറിയിക്കുന്ന ദൂതാകുന്നു” (1 യോഹ. 1:5) എന്ന് വി. യോഹന്നാൻ ശ്ലീഹാ പറയുന്നു. പ്രകാശമായ കർത്താവിനോടു ചേരുന്ന നാമും പ്രകാശമായി തീരുമെന്നും കർത്താവ് പറയുന്നുണ്ട്. “ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുട്ടിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും” (വി. യോഹ. 8:12). വെളിച്ചമുള്ളവരാകുക എന്നു പറഞ്ഞാൽ നല്ല പ്രവൃത്തികൾ ചെയ്യുന്ന നല്ലവരായിത്തീരുകയെന്നാണ് അർത്ഥം. “അങ്ങനെ തന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട്, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്വപ്പെടുത്തേണ്ടതിനു നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ” (വി. മത്തായി 5:16) എന്ന് കർത്താവ് പറയുന്നു. മെഴുകുതിരി കത്തിക്കുമ്പോൾ ചൊല്ലുന്ന ഗീതം ഈ ആശയം വെളിവാക്കുന്നുണ്ട്. “വെളിവ് നിറഞ്ഞോരീശോ....”

ശോശപ്പാ പഴയനിയമത്തിലെ കൃപാസനത്തിന്റെ മുകളിൽ ഉണ്ടായിരുന്ന “ഷെക്കിനാ”യെക്കുറിക്കുന്നു. തൂയോബൊ എന്നു പറയുന്ന രഹസ്യമായ ഒരുക്കശുശ്രൂഷയിൽ കാസായും പീലാസായും ശോശപ്പാ കൊണ്ട് മൂടുമ്പോൾ “മഹത്വമുള്ളവന്റെ തേജസ്സു കൊണ്ട് ആകാശങ്ങൾ മൂടപ്പെട്ടിരിക്കുന്നു” “തന്റെ മഹത്വം കൊണ്ട് സൃഷ്ടി മുഴുവൻ നിറയപ്പെട്ടിരിക്കുന്നു” എന്ന് പട്ടക്കാരൻ പറയുന്നു. എന്നാൽ ശോശപ്പാ ആഘോഷിച്ച് മാറ്റുമ്പോൾ പട്ടക്കാരൻ രഹസ്യമായി ചൊല്ലുന്നത് “ഇസ്രായേലിന്റെ പന്ത്രണ്ട് ഗോത്രങ്ങൾക്കായി പന്ത്രണ്ട് ജലപ്രവാഹങ്ങളെ ഒഴുക്കിയ തീക്കൽപാറ നീയാകുന്നു. ഞങ്ങളുടെ രക്ഷകന്റെ കബറിങ്കൽ വയ്ക്കപ്പെട്ട ആ തീക്കൽപാറയും നീ തന്നെ” എന്നാണ്. ജീവനും പുനരുത്ഥാനവുമായ കർത്താവിന്റെ മഹത്വത്തെ ശോശപ്പാ സൂചിപ്പിക്കുന്നതായി ഇവിടെ കാണാം.

പ്രകാശം അപകടങ്ങളെ ഒഴിവാക്കുകയും സൗന്ദര്യത്തെ വെളിപ്പെടുത്തുകയും ചെയ്യുന്നു.

**4. പള്ളി ശക്തിയുടെ ഉറവിടമാണ്**

അത് കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുകയും പരിശുദ്ധറൂഹാകൊണ്ടു നിറയുകയും ചെയ്യുന്ന സ്ഥലമാണ്. അങ്ങനെ ശക്തി പ്രാപിക്കുന്ന നാം അനേകരെ ശക്തീകരിക്കുന്നവരായിത്തീരണം.

മദ്ബഹായിൽ കണ്ട പ്രതീകങ്ങളിൽ നിന്നും വാഴ്ത്തപ്പെട്ട അപ്പവീഞ്ഞുകൾക്ക് ഒരു വ്യത്യാസമുണ്ട്. അവ കേവലം പ്രതീകങ്ങൾ മാത്ര

മല്ല അവ കൗദാശികമായി കർത്താവിന്റെ ശരീരക്തങ്ങൾ തന്നെയാണ്. അവയിൽകൂടെ കർത്താവ് നമ്മിൽ തന്റെ വാസം പുതുക്കുന്നു. യേശു അവരോടു പറഞ്ഞത്, "സത്യമായും സത്യമായും ഞാൻ നിങ്ങളോടു പറയുന്നു: നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയുമിരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യ ജീവനുണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേല്പിക്കും. എന്റെ മാംസം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവുമാകുന്നു. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു" (വി. യോഹ. 6:53-56). അങ്ങനെ കർത്താവ് നമ്മിൽ വസിച്ചാൽ നമുക്കു ഫലം കായ്ക്കുവാൻ സാധിക്കുമെന്നും കർത്താവ് പറയുന്നുണ്ട്. "എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കും. ... ഒരുത്തൻ എന്നിലും ഞാനവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല" (വി. യോഹ. 15:4-5). "സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു" (വി. മത്താ. 28:18) എന്നരുളിച്ചെയ്തവനും പാപത്തെയും മരണത്തെയും സാത്താനെയും ജയിച്ചവനുമായ കർത്താവാണ് വി. കുർബാനയിൽകൂടെ പുതുതായി നമ്മിലേയ്ക്ക് എഴുന്നെള്ളുന്നത്.

പരിശുദ്ധറൂഹായുടെ നിറവിനായി പ്രാർത്ഥിച്ചു പരിശുദ്ധറൂഹായുടെ നിറവിലും നാം ശക്തരായിത്തീരുന്നു. സമാധാനവും സംപ്രീതിയും മാത്രമല്ല "സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം" (ഗലാ. 5:22-23) ഇവയാൽ പരിശുദ്ധറൂഹ നമ്മെ നിറയ്ക്കുകയും കർത്താവിന്റെ അതേ പ്രതിമയായി രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു (2 കൊരി. 3:18).

### 5) പള്ളിയിൽ സന്തോഷദായകമായ ധൂപമുണ്ട്

നാമും സന്തോഷദായകരായിത്തീരണം. എല്ലാ മതങ്ങളുടെ ആരാധനയിലും പ്രകാശം പോലെ സുഗന്ധധൂപത്തിനും സ്ഥാനമുണ്ട്. എന്നാൽ ഇവിടെ സുഗന്ധധൂപത്തെ കർത്താവിന്റെ തിരുബലിയോടു ബന്ധപ്പെടുത്തിയിരിക്കുന്നു. "ക്രിസ്തുവും നിങ്ങളെ സ്നേഹിച്ച്, നമുക്കുവേണ്ടി തന്നെത്താൻ ദൈവത്തിന്നു സൗരഭ്യവാസനയായ വഴിപാടും യാഗവുമായി അർപ്പിച്ചതുപോലെ സ്നേഹത്തിൽ നടപ്പിൻ' (എഫേ. 5:2). സ്നേഹത്തിൽ നിന്നുണ്ടാകുന്ന സന്തോഷം നാം മറ്റുള്ളവർക്ക് പകർന്നുകൊടുക്കേണ്ടിയിരിക്കുന്നു. ഗലാ 2:22-23 നോക്കുക.

"എന്നെത്തന്നെ സന്നിധിയിൽ
കാഴ്ചയണപ്പാനും നാഥാ
എന്നെ നിനക്ക് സുഗന്ധമതായ്
അർപ്പിപ്പാനും കൃപ ചെയ്ക."

"സുഗന്ധമായിട്ട് പിതാവായ ദൈവത്തിന് തന്നെത്തന്നെ കാഴ്ചയണച്ചവനായ മ്ശീഹാതമ്പുരാനേ, നീ മൂലം ഞങ്ങൾ ദൈവത്തിങ്കൽ സുഗന്ധമായിത്തീരണമേ. ഞങ്ങളുടെ നമസ്ക്കാരങ്ങളും ശുശ്രൂഷകളും നീ നിരസിക്കത്തക്കവണ്ണം ദുർഗന്ധങ്ങളാൽ നിറഞ്ഞിരിക്കുന്നെങ്കിലും അശുദ്ധനായ കുഷ്ഠരോഗിയെ തൊട്ടു വെടിപ്പാക്കിയ തൃക്കൈ കൊണ്ട് ഞങ്ങളേയും ഞങ്ങളുടെ നമസ്കാരങ്ങളേയും ശുശ്രൂഷകളേയും തൊട്ടു വെടിപ്പാക്കി, സുഗന്ധം വീശുന്ന സുഗന്ധവർഗ്ഗങ്ങളാക്കിത്തീർക്കേണമേ" (പാമ്പാക്കുട നമസ്കാര പുസ്തകം, പ്രഭാത നമസ്കാരത്തിൽ നിന്ന്).

### 6) പള്ളി ഒറ്റക്കെട്ടിടമായിരിക്കുന്നു

സഭയും അതുപോലെ ഒറ്റക്കെട്ടായിരിക്കണം. മനുഷ്യരെ ദൈവത്തോടും തമ്മിൽ തമ്മിലും രമ്യപ്പെടുത്തി സമാധാനം സ്ഥാപിക്കുന്ന പ്രവർത്തനം സഭയുടെ കർത്തവ്യത്തിൽപെട്ടതാണ്. "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവമക്കളെന്ന് വിളിക്കപ്പെടും" (വി. മത്താ. 5:9). കർത്താവ് പിതാവിനാൽ അയയ്ക്കപ്പെട്ട രക്ഷിതാവാണെന്ന് വിശ്വാസികളുടെ ഐക്യത്തിൽകൂടെ ലോകം അറിയണമെന്ന് കർത്താവ് പ്രാർത്ഥിക്കുന്നതായും കാണുന്നു. "നീ എന്നെ അയച്ചിരിക്കുന്നു എന്ന് ലോകം വിശ്വസിപ്പാൻ, അവർ എല്ലാവരും ഒന്നാകേണ്ടതിന്നു, പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ, അവരും നമ്മിൽ ആകേണ്ടതിന്നു തന്നെ" (വി. യോഹ. 17:21). സ്നേഹത്തിലും വിശ്വാസത്തിലും സഭ ഒന്നായിരിക്കണം. നാം ശരീരത്തിലെ അവയവങ്ങൾ പോലെ ആണെന്ന് വി. പൗലോസും പറയുന്നു. 1 കൊരി. 12:31 നോക്കുക.

ഓരോ വി. കുർബാനയിലും സമാധാന ചുംബനം നടത്തുന്നുണ്ടെന്നുള്ളത് ഇവിടെ സ്മരണീയമാണ്.

## തബ്ലൈത്ത (tablet)

ചെറിയ മേശയെന്ന അർത്ഥമുള്ളതും കല്ലുകൊണ്ടോ മരം കൊണ്ടോ ഉണ്ടാക്കിയിട്ടുള്ളതുമായ ഒരു പലകയാണിത്. അത് ത്രോണോസിനെ പോലെതന്നെ മേല്പട്ടക്കാരൻ വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്യുന്നു. ഇത് ഉണ്ടെങ്കിൽ എവിടെവച്ചും വി. കുർബാന ചൊല്ലാം. വി. മൂറോൻ കൊണ്ട് അഭിഷേകം ചെയ്ത ത്രോണോസ് തന്മൂലം അത്യന്താപേക്ഷിതമല്ലെന്ന് വരുന്നു. നിവൃത്തിയുള്ളിടത്തോളം വി. മൂറോൻ

കൊണ്ട് അഭിഷേകം ചെയ്ത ത്രോണോസിന്മേൽ ആണ്, തബ്ലൈത്തായും വെച്ച് വി. കുർബാന ചൊല്ലുന്നത്. ഇത് യഥാർത്ഥത്തിൽ ചെറിയ ത്രോണോസും ചെറിയ ബലിപീഠവുമാണ്.

വി. സഭയുടെ അടിസ്ഥാനമായ കർത്താവേശുമിശിഹായെ സൂചിപ്പിക്കുന്നതായും തബ്ലൈത്തായെ വ്യാഖ്യാനിക്കാറുണ്ട്. “യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറ്റൊന്ന് ഇടുവാൻ ആർക്കും കഴികയില്ല” (1 കൊരി. 3:11). “ക്രിസ്തുയേശു തന്നെ മൂലക്കല്ലായിരിക്കെ, നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിൽ പണിതിരിക്കുന്നു” (എഫേ. 2:20).

### ധൂപക്കുറ്റി

ധൂപക്കുറ്റി വി. സഭയുടെ പ്രതീകമാണ്. നാലു ചങ്ങലകൾ അതിനെ വഹിക്കുന്നതുപോലെ ത്രിത്വം സഭയെ വഹിക്കുന്നു. ദൈവത്വവും മനുഷ്യത്വവും ഉള്ള കർത്താവിന്റെ സ്ഥാനത്ത് രണ്ട് ചങ്ങലകളാണ്. വി. സഭയിലെ അപ്പോസ്തോലന്മാരുടെ സാന്നിദ്ധ്യത്തെ കുറിക്കുന്നത് 12 മണികളാണ്. ഓരോ ചങ്ങലയ്ക്കും 72 അറിയിപ്പുകാരുടെ സംഖ്യയനുസരിച്ച് 72 കണ്ണിയുണ്ടായിരിക്കണമെന്നാണ് തത്വം. അത് പാലിക്കപ്പെടുന്നില്ല എന്നുള്ളത് ശരിയാണ്. ധൂപക്കുറ്റിയിലെ കരി പാപികളെ കുറിക്കുന്നു. കാണാൻ ഭംഗിയില്ലാത്തതും മറ്റു വസ്തുക്കളെ വൃത്തികേടാക്കുന്നതുമാണ് കരി. എന്നാൽ കരി, തീ കൊണ്ട് ജ്വലിക്കുമ്പോൾ കാണാൻ ഭംഗിയുണ്ട്. അത് സുഗന്ധം പുറപ്പെടുവിച്ച് ചുറ്റുമുള്ള എല്ലാവരെയും സന്തോഷിപ്പിക്കുകയും ചെയ്യുന്നു. പരിശുദ്ധ റൂഹായാകുന്ന അഗ്നികൊണ്ട് ജ്വലിക്കുന്ന പാപികളും ഇതുപോലെ സന്തോഷവാഹികളായി തീരുന്നു.

### മർവഹ്സാ

മാലാഖമാരുടെ ചിത്രം ഉള്ളതും ചുറ്റും മണികൾ ഘടിപ്പിച്ചിട്ടുള്ളതുമായ മറുവഹ്സാ കിലുക്കുന്നത് മാലാഖമാർ ചിറകടിക്കുന്നതിനെ അനുസ്മരിപ്പിക്കുന്നു.

### ബുർക്ക്സ

ആദിമസഭയിൽ വി. കുർബാനയോട് ചേർന്നുണ്ടായിരുന്ന സ്നേഹവിരുന്നിനെ ഇത് അനുസ്മരിപ്പിക്കുന്നു. പ്രത്യേക പ്രാർത്ഥന ചൊല്ലി പട്ടക്കാരൻ വാഴ്ത്തുന്ന അപ്പമാണിത് (ചില ദൈവാലയങ്ങളിൽ വി. കുർബ്ബാന കഴിഞ്ഞ് കൈമുത്തുമ്പോൾ ഇത് വിശ്വാസികൾക്ക് വിതരണം ചെയ്യാറുണ്ട്. – പ്രസാധകർ).

## വി. കുർബാന സ്വർഗ്ഗീയമായ ആരാധനയാണ്

മദ്ബഹാ സ്വർഗ്ഗത്തെ കുറിക്കുന്നു. കർത്താവിന്റെയും മാലാഖമാരുടെയും പ്രതീകങ്ങൾ മദ്ബഹായിൽ ഉണ്ട്. പട്ടക്കാരൻ കർത്താവിന്റെ പ്രതീകവും ശുശ്രൂഷക്കാർ മാലാഖമാരുടെ പ്രതീകവുമാണ്. മെഴുകുതിരി മാലാഖമാരെയും വിശുദ്ധന്മാരെയും കുറിക്കുന്നു. മെഴുകുതിരി കത്തിതീരുന്നതുപോലെ നാമും സേവനത്തിൽ കൂടെ ഇല്ലാതായിത്തീരണമെന്ന ഒരു ദൂത് ഇവിടെ കാണുന്നു.

### സുഗന്ധധൂപം

സ്വർഗ്ഗത്തിലെ ആരാധനയുടെ ഒരു ലക്ഷണമാണ് ഇത്. "ധൂപവർഗ്ഗത്തിന്റെ പുക വിശുദ്ധന്മാരുടെ പ്രാർത്ഥനയോടു കൂടെ ദൂതന്റെ കയ്യിൽ നിന്നു ദൈവസന്നിധിയിലേക്ക് കയറി" (വെളി. 8:4).

### ഹാലെലുയ്യാ (ദൈവത്തെ സ്തുതിപ്പിൻ)

ഹാലെലുയ്യാ എന്ന സ്തുതിയും സ്വർഗ്ഗീയ ആരാധനയിൽ ഉള്ളതാണ്. വെളിപാട് 16:1–6 നോക്കുക. വി. കുർബാനയിൽ പല ഭാഗത്തും ഹാലെലുയ്യാ ചൊല്ലുന്നുണ്ട്. ഉദാ. ഏവൻഗേലി വായിക്കുന്നതിന് മുമ്പ് "ഹാലെലുയ്യാ, ഹാലെലുയ്യാ. സ്തുതിയാകുന്ന ബലികളെ... ഹാലെലുയ്യാ" എന്നു ചൊല്ലുന്നു.

**സ്വർഗ്ഗം തുറക്കപ്പെടുന്നതായ ചിത്രീകരണം** നമ്മുടെ വി. കുർബാനയിൽ പല സന്ദർഭങ്ങളിലും ഉണ്ട്. വി. കുർബാനയുടെ ആരംഭത്തിൽ കർത്താവിന്റെ ജനനത്തെയും മാമോദീസായെയും അനുസ്മരിപ്പിക്കുമ്പോൾ തിരശ്ശീല മാറ്റുന്നു. ഇത് സ്വർഗ്ഗം തുറക്കപ്പെടുന്നതിനെ ചിത്രീകരിക്കുന്നു. അദൃശ്യനായ ദൈവം ദൃശ്യനായി തീർന്നത് മനുഷ്യാവതാരത്തിലുള്ള ജനനത്തിൽ കൂടെയാണല്ലോ. വീണ്ടും കർത്താവിന്റെ കുരിശുമരണസമയത്ത് യേറുശലേം ദൈവാലയത്തിലെ തിരശ്ശീല രണ്ടായി പിളർന്നത് പാപത്തിന്റെ മറ നീങ്ങി സ്വർഗ്ഗം തുറക്കപ്പെട്ടതിനെ സൂചിപ്പിക്കുന്നതായി കണ്ടുവല്ലോ. ഈ അവസരത്തിലും നമ്മുടെ വി. കുർബാനയിൽ തിരശ്ശീല മാറ്റുന്നു. ഒടുവിൽ സ്വർഗ്ഗം തുറക്കപ്പെടുന്നതിനെ അനുസ്മരിപ്പിക്കുന്നതിനായി തിരശ്ശീല മാറ്റിയിട്ട് തിരുശരീരരക്തങ്ങൾ പടിഞ്ഞാറോട്ടു കൊണ്ടുവരുന്നു.

## നാലാം ഭാഗം

# വി. കുർബാനയെന്നാൽ എന്താണ്?

കുർബാനയെന്ന വാക്കിന് കാഴ്ചയെന്നും സമ്മാനമെന്നുമുള്ള അർത്ഥമാണ് നേരത്തെ ഉണ്ടായിരുന്നത്. പിന്നീട് ബലിയെന്ന അർത്ഥവും ഉണ്ടായി. ഇപ്പോൾ കർത്താവിന്റെ തിരുബലിയിൽ പങ്കാളികളായിത്തീരുന്നതിന് നടത്തുന്ന ആരാധനയ്ക്ക് കുർബാനയെന്ന് പറയുന്നു. വി. കുർബാനയെ സംബന്ധിച്ച് വി. പൗലോസ് ശ്ലീഹാ പറയുന്നതും ഇതു തന്നെയാണ്. "അങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും പാനപാത്രം കുടിക്കുകയും ചെയ്യുമ്പോഴൊക്കെയും കർത്താവ് വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു" (1 കൊരി. 11:26).

കർത്താവ് അപ്പവീഞ്ഞുകളെ വാഴ്ത്തി തന്റെ ശരീരമെന്നും രക്തമെന്നും അരുളിചെയ്യുകയും (വി. മത്താ. 26:26-29; വി. മർക്കോ. 14:22-25; വി. ലൂക്കോസ് 22:15-20; 1 കൊരി. 11:23-26) തന്റെ ഓർമ്മയ്ക്കായി ചെയ്യണമെന്ന് കൽപ്പിക്കുകയും (വി. ലൂക്കോസ് 22:19; 1 കൊരി. 11:24-25) ചെയ്തതിനാൽ തന്റെ തിരുബലിയിലെ ശരീരരക്തങ്ങൾ, അപ്പവീഞ്ഞുകൾ വാഴ്ത്തുന്നതിൽകൂടെ നമുക്ക് ലഭിക്കുന്നു. അവ അനുഭവിക്കുമ്പോൾ കർത്താവിന്റെ കാൽവരിയിൽ നടന്നതും ഇപ്പോൾ തന്റെ മദ്ധ്യസ്ഥപ്രാർത്ഥനയിൽ കൂടെ സ്വർഗ്ഗത്തിൽ തുടർന്നുകൊണ്ടിരിക്കുന്നതുമായ ബലിയിൽ നാം പങ്കാളികളായി തീരുകയും ചെയ്യുന്നു.

1) കർത്താവിന്റെ കുരിശുമരണം പാപപരിഹാര ബലിയും പെസഹാ ബലിയും, പുതിയനിയമബലിയും, ഹോമബലിയുമായതിനാൽ വി. കുർബാനയും അതെല്ലാമാണ്. കർത്താവിന്റെ തിരുബലിയിൽകൂടെ നമുക്ക് പുത്രത്വവും (1 പത്രോസ് 1:3, 4) മണവാട്ടി സ്ഥാനവും (എപ്പേ. 5:26-27) നൽകിയതിനാൽ വി. കുർബാനയിൽ ഇവ പുതുക്കപ്പെടുന്നു. കർത്താവ് തന്നെക്കുറിച്ച് താൻ ജീവന്റെ അപ്പമാണെന്നു പറഞ്ഞിരിക്കുന്നതിനാലും (വി. യോഹ. 6:35) വി. കുർബാനയിൽകൂടെ കർത്താവ് തന്നെത്തന്നെ തരുന്നതിനാലും (വി. യോഹ. 6:53-56) വി. കുർബാന ജീവന്റെ അപ്പമാണ്. കർത്താവ് സ്തോത്രം ചൊല്ലി വാഴ്ത്തിയതുപോലെ നാമും വി. കുർബാനയിൽ സ്തോത്രം ചൊല്ലി വാഴ്ത്തുന്നതിനാൽ വി. കുർബാന സ്തോത്രശുശ്രൂഷയുമാണ്. കർത്താവിന്റെ തിരുബലി ലോകത്തിന് മുഴുവനും വേണ്ടിയുള്ള ബലിയും മദ്ധ്യസ്ഥപ്രാർത്ഥനയുമായതിനാൽ വി. കുർബാന മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കും ഉപകരിക്കുന്നു.

**1) കർത്താവിന്റെ കുരിശുമരണവും തന്മൂലം കുർബാനയും പാപപരിഹാരബലിയാണ്.** കർത്താവിന്റെ കുരിശുമരണം പാപപരിഹാരബലി

യാണെന്ന് താഴെ കാണുന്ന വാക്യങ്ങൾകൊണ്ട് മനസ്സിലാക്കാം. യോഹന്നാൻ സ്നാപകൻ പറഞ്ഞു; “കണ്ടാലും ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്” (വി. യോഹ. 1:29). വീഞ്ഞു വാഴ്ത്തിയപ്പോൾ കർത്താവ് പറഞ്ഞു, “ഇത് അനേകർക്കുവേണ്ടി പാപമോചനത്തിനായി ചൊരിയപ്പെടുന്ന പുതിയ നിയമത്തിനുള്ള എന്റെ രക്തം.” (വി. മത്തായി 26:28). “ക്രിസ്തുവോ വരുവാനുള്ള നന്മകളുടെ മഹാപുരോഹിതനായി വന്നിട്ട്, കൈപ്പണിയല്ലാത്തതായി, എന്നുവെച്ചാൽ, ഈ സൃഷ്ടിയിൽ ഉൾപ്പെടാത്തതായി, വലുപ്പവും തികവുമേറിയ ഒരു കൂടാരത്തിൽ കൂടി, ആട്ടുകൊറ്റന്മാരുടെയും; പശുകിടാങ്ങളുടെയും രക്തത്താലല്ല, സ്വന്തരക്തത്താൽ തന്നെ, ഒരിക്കലായിട്ടു വി. മന്ദിരത്തിലേക്ക് പ്രവേശിച്ച് എന്നേക്കുമുള്ളോരു വീണ്ടെടുപ്പ് സാധിച്ചു” (എബ്രാ 9:11, 12) എന്ന് എബ്രായലേഖനകർത്താവ് പറയുന്നു. ആണ്ടിൽ ഒരിക്കൽ മഹാപുരോഹിതൻ അതിവിശുദ്ധസ്ഥലത്ത് പ്രവേശിച്ച് കൃപാസനത്തിന്മേൽ യാഗരക്തം തളിച്ചിരുന്നത് കർത്താവിന്റെ തിരുബലിയുടെ നിഴലായിരുന്നെന്നാണ് എബ്രായ ലേഖനകർത്താവ് പറയുന്നത്. പാപപരിഹാരബലിയുടെ രക്തം കൃപാസനത്തിൽ തളിക്കുന്നത് ലേവ്യ. 16:11-17-ൽ കാണാം.

വി. കുർബാന നൽകുമ്പോൾ “കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും” എന്ന് പറയുന്നുണ്ടല്ലോ. അതിനാൽ കർത്താവിന്റെ ബലിയുമായി ബന്ധപ്പെടുന്ന വി. കുർബാന, പാപപരിഹാരബലിയാണ്.

**2) കർത്താവിന്റെ കുരിശുമരണം പെസഹാബലിയാണ്.** വി. പൗലോസ് ശ്ലീഹാ ഇക്കാര്യം വ്യക്തമായി പറയുന്നു. “നമ്മുടെ പെസഹാക്കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു തന്നെ” (1 കൊരി. 5:7). ഇസ്രായേല്യർക്ക് സംഹാരദൂതനിൽ നിന്നും ഫറവോന്റെ അടിമത്തത്തിൽ നിന്നും വിടുതൽ ലഭിച്ചതുപോലെ ലോകം, ജഡം പിശാച് എന്നിവയുടെ അടിമത്തത്തിൽ നിന്നും പാപത്തിന്റെ ശമ്പളമായ മരണത്തിൽ നിന്നും നാം രക്ഷ പ്രാപിച്ച് സ്വർഗീയ കനാലിലേക്ക് യാത്രയാകുന്നത് തന്റെ ബലിയിൽ കൂടെയാണ്. പെസഹാക്കുഞ്ഞാടിനെ അറുത്തത് പുറ. 12:1-36-ൽ കാണാം. കർത്താവിൽ കൂടെ ലഭിക്കുന്ന സ്വാതന്ത്ര്യത്തെക്കുറിച്ച് കർത്താവ് പറയുന്നത് ഇപ്രകാരമാണ്. “സത്യമായും സത്യമായും ഞാൻ നിങ്ങളോടു പറയുന്നു: പാപം ചെയ്യുന്നവനെല്ലാം പാപത്തിന്റെ ദാസനാകുന്നു. ദാസൻ എന്നേക്കും വീട്ടിൽ വസിക്കുന്നില്ല, പുത്രനോ എന്നേക്കും വസിക്കുന്നു. പുത്രൻ നിങ്ങൾക്ക് സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രരാകും” (വി. യോഹ. 8:34-36). കർത്താവിൽ കൂടെ ലഭിക്കുന്ന ഈ സ്വാതന്ത്ര്യം വി. കുർബാനയിൽ കൂടെ നാം പുതുക്കിക്കൊണ്ടിരിക്കുന്നു.

**3) കർത്താവിന്റെ കുരിശുമരണം പുതിയ ഉടമ്പടിയുടെ (നിയമം) ബലിയാണ്.** "ഇത് അനേകർക്കു വേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയ ഉടമ്പടിക്കുള്ള എന്റെ രക്തം" (വി. മത്താ. 26:28) എന്നാണ് വി. കുർബാന സ്ഥാപിച്ചപ്പോൾ കർത്താവ് പറഞ്ഞത്. പഴയ ഉടമ്പടി പുറ. 24:6–8–ൽ കാണാം. "യഹോവ കല്പിച്ചതൊക്കെയും ഞങ്ങൾ അനുസരിച്ച് നടക്കുമെന്ന് അവർ പറഞ്ഞു. അപ്പോൾ മോശ രക്തം എടുത്ത് ജനത്തിന്മേൽ തളിച്ചു. ഈ സകല വചനങ്ങളും ആധാരമാക്കി യഹോവ നിങ്ങളോട് ചെയ്തിരിക്കുന്ന നിയമത്തിന്റെ രക്തം ഇതാ എന്നു പറഞ്ഞു." രക്തം ചിന്തേണ്ടി വന്നാലും പിൻമാറുകയില്ലെന്ന പ്രതിജ്ഞയാണ് രക്തത്തിലെ ഉടമ്പടിയിൽ അടങ്ങിയിരിക്കുന്നത്. ഇസ്രായേല്യർ ഈ ഉടമ്പടിയെ ലംഘിച്ച് പാപം ചെയ്തു. അതിനാൽ പുതിയ ഒരു ഉടമ്പടിയെക്കുറിച്ച് യിരെമ്യാ പ്രവാചകൻ മുഖാന്തരം ദൈവം അരുളിച്ചെയ്തു. യിരെ. 31:31–34 നോക്കുക. "ഞാൻ എന്റെ ന്യായപ്രമാണം അവരുടെ ഉള്ളിലാക്കി അവരുടെ ഹൃദയങ്ങളിൽ എഴുതും" എന്ന് പറഞ്ഞിരിക്കുന്നത് പുതിയ ഉടമ്പടിയുടെ പ്രത്യേകതയാണ്. അതിന്റെ അർത്ഥം പരിശോധിക്കാം.

പഴയ ഉടമ്പടിയിൽ കാളയുടെ രക്തമാണ് ചിന്തിയതെങ്കിൽ, പുതിയ ഉടമ്പടിയിൽ നമ്മെപ്പോലെ മനുഷ്യനായി തീർന്ന കർത്താവിന്റെ നിർദ്ദോഷരക്തമാണ് സ്വമേധയായി ചിന്തിയത് (വി. യോഹ. 10:18). താൻ രക്തം ചിന്തിയത് നിത്യമായ നാശത്തിൽ നിന്ന് നമ്മെ രക്ഷിക്കുന്നതിനാണ്. അതിനാൽ തനിക്കുവേണ്ടി ജീവിക്കണമെന്ന ആഗ്രഹവും ചിന്തയും നമ്മുടെ ഹൃദയങ്ങളിൽ അങ്കുരിക്കുന്നു. അങ്ങനെ ന്യായപ്രമാണം നമ്മുടെ ഹൃദയത്തിൽ എഴുതപ്പെടുന്നു. വി. പൗലോസ് ശ്ലീഹാ ഈ അനുഭവത്തെക്കുറിച്ച് പറയുന്നത് ഇപ്രകാരമാണ്. "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു. എല്ലാവർക്കുംവേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചു എന്നും ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല, തങ്ങൾക്കുവേണ്ടി മരിച്ച് ഉയിർത്തവനായിട്ടു തന്നെ ജീവിക്കേണ്ടതിന് അവൻ എല്ലാവർക്കും വേണ്ടി മരിച്ചു" (2 കൊരി. 5:14–15). വീണ്ടും അദ്ദേഹം പറയുന്നു. "ഞാൻ ക്രിസ്തുവിനോടു കൂടെ കുരിശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ, എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നത്" (ഗലാ. 2:20). "ജീവിക്കുന്നു എങ്കിൽ നാം കർത്താവിനായി ജീവിക്കുന്നു. മരിക്കുന്നു എങ്കിൽ നാം കർത്താവിനായി മരിക്കുന്നു" (റോമ. 1:4–8) എന്നും അദ്ദേഹം പറയുന്നു. റോമ. 8:35–39 ഉം നോക്കുക.

ഈ പുതിയ ഉടമ്പടിയിലേക്കു നാം പ്രവേശിക്കുന്നത് വി. മാമ്മോദീ

സായിലും വി. കുമ്പസാരത്തിലുമാണ്. വി. മാമ്മോദീസായിൽ കൂടെ കർത്താവിന്റെ മരണത്തിൽ നാം പങ്കാളികളായിത്തീരുന്നു എന്നാണല്ലോ വി. പൗലോസ് ശ്ലീഹാ പറയുന്നത് (റോമ. 6:3). വി. മാമോദീസായിൽ നാം സാത്താനെ ഉപേക്ഷിക്കുന്നതായും മ്ശിഹാതമ്പുരാനിൽ വിശ്വസിക്കുന്നതായും ഏറ്റുപറയുന്നത് ഒരു ഉടമ്പടിയാണ്. മേലാൽ സാത്താന്റെ അടിമയാകാതെ കർത്താവിന്റെ അടിമയായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്ത് കർത്താവിനോടുകൂടെ മരിച്ച് കർത്താവിനോടുകൂടെ ഉയിർക്കുന്നതാണ് മാമ്മോദീസാ. മാമ്മോദീസാ മുങ്ങിയ ആൾക്ക് വി. കുർബാനയിൽ പുതിയ ഉടമ്പടിയുടെ രക്തം നൽകുന്നു. അങ്ങനെ ഉടമ്പടിയെ ഉറപ്പിക്കുന്നു. മാമ്മോദീസായിലെ ഉടമ്പടിയെ പുതുക്കുകയാണ് ഓരോ കുമ്പസാരത്തിലും ചെയ്യുന്നത്. വി. കുമ്പസാരത്തിൽ പാപങ്ങളെയും കടങ്ങളെയും ഏറ്റുപറഞ്ഞ് അവ കൂടാതെ ജീവിക്കുന്നതിനായി പ്രതിജ്ഞ ചെയ്യുന്നുണ്ടല്ലോ. കുമ്പസാരിച്ച ആൾക്കും പുതിയ ഉടമ്പടിയുടെ രക്തം നൽകുന്നു.

പുതിയ ഉടമ്പടിയെ പാലിക്കുന്നതിനുള്ള ശക്തിയും കർത്താവ് വി. കുർബാനയിൽ കൂടെ നമ്മിൽ വന്ന് വസിച്ച് നമുക്കു തരുന്നു.

**4. കർത്താവിന്റെ കുരിശുമരണം ഹോമബലിയാണ്**. കർത്താവിന്റെ ജീവിതവും കുരിശുമരണവും ഹോമബലിയായിരുന്നു. "മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും, അനേകർക്കു വേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനുമത്രേ വന്നത്" (വി. മർക്കോസ് 10:45) എന്ന് കർത്താവ് പറയുന്നു. ഇപ്രകാരമുള്ള ജീവിതത്തിനായി വി. കുർബാനയിൽ കൂടെ നമ്മെത്തന്നെ പൂർണ്ണമായി സമർപ്പിക്കേണ്ടിയിരിക്കുന്നു.

"ആത്മശരീരമനസ്സുകളാം
എന്നുടെ തിരുമുൽകാഴ്ചകളെ
താതസുതാശ്വാസപ്രദനെ
അൻപോടു കൈക്കൊണ്ടീടണമെ."

"ആകയാൽ നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്‌വിൻ" (1 കൊരി. 10:31) എന്ന് വി. പൗലോസ് ശ്ലീഹാ ഉൽബോധിപ്പിക്കുന്നു.

**5. കർത്താവ് ജീവന്റെ അപ്പമാണ്.** അതിനാൽ തന്നെത്തന്നെ നമുക്ക് തരുന്ന വി. കുർബാനയും ജീവന്റെ അപ്പമാണ്. വി. യോഹ. 6:32–58 നോക്കുക. "എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു" (വി. യോഹ. 6:56) എന്നും "എന്നിൽ വസിപ്പിൻ. ഞാൻ അവനിലും വസിക്കും. .... ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ

വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴികയില്ല" (വി. യോഹ. 15:4-5) എന്നും കർത്താവ് പറയുന്നു. വി. കുർബാനയിൽ കൂടെ കർത്താവിനെ സ്വീകരിച്ച് നാം ശക്തി പ്രാപിക്കേണ്ടതിന്റെ ആവശ്യം ഇതിനേക്കാൾ ശക്തിയായ ഭാഷയിൽ പറയാനില്ലല്ലൊ.

അഞ്ചപ്പത്തെയും രണ്ടു മീനിനെയും വാഴ്ത്തി അയ്യായിരം പുരുഷന്മാരെയും അനവധി സ്ത്രീകളെയും പൈതങ്ങളെയും തൃപ്തിപ്പെടുത്തി ബാക്കി വരുത്തിയത് വി. കുർബാനയിലെ ആത്മീയ അനുഭവത്തിന്റെ മുൻകുറിയായിരുന്നു.

**6. വി. കുർബാന സ്തോത്രശുശ്രൂഷയാണ്** (എവുക്കാരിസ്തിയ). സ്തോത്രം ചൊല്ലിയെന്നും വാഴ്ത്തിയെന്നും പറയുന്നത് ഒരേ അർത്ഥത്തിലാണെന്നു കാണുന്നു. "അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം എടുത്ത് വാഴ്ത്തി നുറുക്കി ശിഷ്യന്മാർക്കു കൊടുത്തു" (വി. മത്താ. 26:26) എന്നും "പിന്നെ പാനപാത്രം എടുത്ത് സ്തോത്രം ചൊല്ലി അവർക്കു കൊടുത്തു" (വി. മത്താ. 26:27) എന്നും നാം വായിക്കുന്നു.

ലോകത്തിന്റെ സൃഷ്ടിപ്പിനെക്കുറിച്ചും പരിപാലനത്തെക്കുറിച്ചും കർത്താവിൽ കൂടെയുള്ള രക്ഷയെക്കുറിച്ചും പട്ടക്കാരൻ രഹസ്യമായി സ്തോത്രം ചൊല്ലിയതിന് ശേഷമാണ് അപ്പവീഞ്ഞുകളെ വാഴ്ത്തുന്നത്. "ലോകങ്ങളുടെ രാജാവേ, നീ സത്യമായി വിശുദ്ധനും ശുദ്ധീകരിക്കുന്നവനുമാകുന്നു. നിന്റെ പുത്രൻ ഞങ്ങളുടെ കർത്താവേശുമ്ശിഹായും വിശുദ്ധനാകുന്നു. നിന്റെ രഹസ്യങ്ങളെ പരിശോധിക്കുന്നവനായ നിന്റെ പരിശുദ്ധറൂഹായും വിശുദ്ധനാകുന്നു. മണ്ണിൽ നിന്ന് മനുഷ്യനെ നീ സൃഷ്ടിക്കുകയും പറുദീസായിൽ നീ അവനെ ആക്കുകയും ചെയ്തു. അവൻ നിന്റെ കല്പനയെ ലംഘിച്ചുവെങ്കിലും വഴിതെറ്റിപ്പോകുവാനായി നീ അവനെ ഉപേക്ഷിച്ചുകളഞ്ഞില്ല. എന്നാലോ ദീർഘദർശിമാർ മുഖാന്തരം അവനെ വഴിനടത്തി. അവസാനത്തിൽ നിന്റെ ഏകപുത്രനെയും ലോകത്തിലേക്ക് നീ അയച്ചു. താൻ പരിശുദ്ധറൂഹായിൽ നിന്നും കന്യകമറിയാമിൽ നിന്നും ശരീരം ധരിച്ചുകൊണ്ട് പഴകിപ്പോയ നിന്റെ സാദൃശ്യത്തെ പുതുതാക്കിത്തീർത്തു" (മാർ യാക്കോബിന്റെ തക്സാ).

"യഹോവ എനിക്കു ചെയ്ത സകല ഉപകാരങ്ങൾക്കും ഞാൻ എന്ത് അവനു പകരം കൊടുക്കും?" (സങ്കീ. 116:12) എന്ന് സങ്കീർത്തനക്കാരൻ ചോദിക്കുന്ന അതേ കൃതജ്ഞത നമ്മിലും ഉണ്ടായി. സ്തോത്രത്തോടുകൂടി നമ്മെ പൂർണ്ണമായും എന്നേക്കുമായും സമർപ്പിക്കുകയാണ് വി. കുർബാനയിൽ നാം ചെയ്യേണ്ടത്. "ഞങ്ങൾ നിനക്കും നിന്റെ ഏകജാതനായ പുത്രനും നിന്റെ വി. റൂഹായ്ക്കും സ്തുതിയും സ്തോത്രവും

*ഇപ്പോഴും എല്ലായ്പോഴും എന്നേക്കും* കരേറ്റുമാറാകണമെ" എന്ന് വി. കുർബാനയിൽ വീണ്ടും വീണ്ടും നാം ചൊല്ലുന്നതിൽ ഈ ആശയമാണ് കാണുന്നത്.

"ഹോശോവബ്കൂലസ്ബാൻലഒൽമീൻ" എന്നു പ്രാർത്ഥനകളുടെ ഒടുവിൽ പറയുന്നതിന്റെ അർത്ഥം "ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കും" എന്നാണ്.

**7. വി. കുർബാനയിൽ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് വലിയ സ്ഥാനമുണ്ട്.** കർത്താവ് പിതാവിന്റെ വലതുഭാഗത്തിരുന്നുകൊണ്ട് പ്രാർത്ഥിക്കുന്നത് (റോമ. 8:24) തന്റെ ബലിയുടെ സുപ്രധാനഭാഗമാണല്ലൊ. തന്റെ ബലിയോട് നാം ഏകീഭവിക്കുമ്പോൾ തന്നോടു ചേർന്ന് നാമും മദ്ധ്യസ്ഥപ്രാർത്ഥന അർപ്പിക്കുന്നു. ക്രിസ്ത്യാനികൾക്കു വേണ്ടി മാത്രമല്ല, എല്ലാവർക്കും (1 തീമോ. 2:1) വേണ്ടി പ്രാർത്ഥിക്കുന്നു. ജീവിച്ചിരിക്കുന്നവർക്കു വേണ്ടി മാത്രമല്ല, വാങ്ങിപ്പോയവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നു. "സർവ്വസൃഷ്ടിക്കും" വേണ്ടിയും പ്രാർത്ഥിക്കുന്നു. കർത്താവിന്റെ പ്രാർത്ഥന സകലർക്കും വേണ്ടിയാണല്ലൊ.

വാങ്ങിപ്പോയ പരിശുദ്ധന്മാരും വി. കുർബാനയിൽ സംബന്ധിക്കുന്നതിനാൽ അവരുടെ മദ്ധ്യസ്ഥതയ്ക്കായി വി. കുർബാനയിൽ നാം അപേക്ഷിക്കുകയും ചെയ്യുന്നുണ്ട്.

## അഞ്ചാം ഭാഗം

# ഓർത്തഡോക്സ് സുറിയാനിസഭയുടെ വി. കുർബാനയ്ക്കുള്ള പ്രത്യേകതകൾ

താഴെ കാണുന്ന വിഷയങ്ങളാണ് ഇവിടെ ചർച്ച ചെയ്യുന്നത്.

എ. ബാഹ്യമായ കർമ്മങ്ങൾ ആരാധനയിൽ ആവശ്യമാണോ?
ബി. വി. കുർബാനയ്ക്ക് പ്രത്യേകം ഒരുക്കം ആവശ്യമാണോ?
സി. തൂയോബൊ എന്നു പറയുന്ന രഹസ്യമായ ഒരുക്കശുശ്രൂഷ.
ഡി. അപ്പവീഞ്ഞുകളെ വാഴ്ത്തുമ്പോൾ അവ ശരീരരക്തങ്ങളായി തീരുന്നുവോ?
ഇ. വി. കുർബാന അനുഭവിച്ചതുകൊണ്ട് മാത്രമായോ?
എഫ്. നമ്മുടെ വി. കുർബാനക്രമത്തിന്റെ വൈശിഷ്ട്യങ്ങൾ.

### എ. ബാഹ്യമായ കർമ്മങ്ങൾ ആരാധനയിൽ ആവശ്യമാണോ?

നമ്മുടെ വി. കുർബാനയിൽ ബാഹ്യമായ കർമ്മങ്ങൾ ധാരാളമുണ്ട്. അവ എത്രമാത്രം ആവശ്യമാണെന്നു പരിശോധിക്കാം.

സ്നേഹം, സൗന്ദര്യം, സത്യം എന്നീ മൂല്യങ്ങൾ പ്രവർത്തനങ്ങളിൽ കൂടെയും പദാർത്ഥങ്ങളിൽ കൂടെയുമാണല്ലൊ നാം അനുഭവിച്ചറിയുന്നത്. അതുപോലെ ദൈവത്തോടുള്ള നമ്മുടെ നന്ദി പ്രകടിപ്പിക്കുന്നതിനും പശ്ചാത്താപം പൂർണ്ണമാക്കുന്നതിനും നമ്മെ സമർപ്പിക്കുന്നതിനും ശബ്ദത്തിൽ ചൊല്ലുന്ന പ്രാർത്ഥനകളും ഗീതങ്ങളും, കുരിശുവരയും, കൈകൾ കെട്ടിയൊ, തൊഴുതൊ ഉയർത്തിയൊ പിടിക്കുന്നതും, തല കുനിക്കുന്നതും, കുമ്പിടുന്നതും, പ്രദക്ഷിണം നടത്തുന്നതുമെല്ലാം ആവശ്യമാണ്. കാണുന്നതിനും കേൾക്കുന്നതിനും മണക്കുന്നതിനും രുചിക്കുന്നതിനും ഇങ്ങനെ പഞ്ചേന്ദ്രിയങ്ങൾക്ക് എല്ലാം പങ്കെടുക്കുന്നതിനു സാധിക്കുന്ന ആരാധന ഏറ്റവും അനുഭവപ്രദമാണ്. വിളക്കുകളും വിവിധവർണ്ണങ്ങളുള്ള തുണിത്തരങ്ങളും സന്തോഷത്തിന്റെയോ സന്താപത്തിന്റെയോ അന്തരീക്ഷം സൃഷ്ടിക്കുന്നു. വിവിധതരത്തിലുള്ള സംഗീതങ്ങളും അതുപോലെതന്നെ, പ്രാർത്ഥനകളും ഗീതങ്ങളും പ്രസംഗവുമെല്ലാം സംസാരത്തിനും കേൾവിക്കുമുള്ള വക നല്കുന്നു. സുഗന്ധധൂപം ഘ്രാണത്തിനും വി. കുർബാനാനുഭവം രുചിക്കും ഉതകുന്നു. കേവലം ധ്യാനം കൊണ്ട് പൂർണ്ണമായ അനുഭവം ലഭിക്കുന്നില്ലെന്നുള്ള സത്യം ഏവരും സമ്മതിച്ചേ തീരൂ.

നമ്മുടെ കർത്താവ് രോഗികളെ സുഖപ്പെടുത്തിയപ്പോൾ ചില അവസരങ്ങളിൽ അവരുടെ വിശ്വാസം വർദ്ധിപ്പിക്കുന്നതിനായി ചിലതെല്ലാം പ്രവർത്തിച്ചതായി കാണാം. പല രോഗികളെയും കൈവച്ച് സൗഖ്യമാക്കി. ചെകിടന്റെ ചെവിയിൽ വിരലിട്ടു. പിറവിക്കുരുടന്റെ കണ്ണിൽ ചേറു തേച്ചു. കൂദാശകളിലെ കർമ്മങ്ങൾ ആവശ്യമാണെന്ന് ഇവിടെയെല്ലാം കാണാം. കർത്താവിന്റെ ശിഷ്യന്മാർ എണ്ണ പൂശി രോഗികളെ സൗഖ്യമാക്കിയതായും കാണുന്നു (വി. മർക്കോ. 6:13).

വ്യക്തികൾ തമ്മിലുള്ള ബന്ധത്തിലും പ്രവൃത്തികൾക്ക് വലിയ സ്ഥാനമുണ്ട്. കാൽ പിടിച്ചു ക്ഷമാപണം നടത്തുന്നത് എത്ര ഹൃദയസ്പർശകമാണെന്ന് ചിന്തിക്കുക. ഒരാളോട് നാം മനസ്സുകൊണ്ട് ക്ഷമിക്കുന്നതിനേക്കാൾ എത്ര ശക്തിമത്തായ അനുഭവമാണ്, ക്ഷമിച്ചതിന്റെ പ്രകടനമായി അയാളെ സന്ദർശിച്ച് കുശലപ്രശ്നം നടത്തുന്നത്! അതുപോലെ സ്നേഹപ്രവൃത്തികളിൽകൂടെ സ്നേഹം വർദ്ധിക്കുന്നതും നമുക്കറിയാം" 'I kiss the child so that I may love the child.' കുഞ്ഞിനെ സ്നേഹിക്കുന്നതിനായി ഞാൻ കുഞ്ഞിനെ ചുംബിക്കുന്നു എന്നു പറയുന്നതിന്റെ അർത്ഥവും ഇതു തന്നെ.

"ദൈവം തന്നെ സ്നേഹിക്കുന്നവർക്കു നൽകിയ പരിശുദ്ധാത്മാവും" (അപ്പോ. 5:32) എന്നു പറഞ്ഞിരിക്കുന്നിടത്ത് പരിശുദ്ധാത്മ നിറവുണ്ടാകുന്നതിന് അനുസരണവും (പ്രവൃത്തി) വേണമെന്നു കാണുന്നു.

എന്നാൽ കേവലം ആചാരം കൊണ്ട് തൃപ്തിപ്പെടുകയും ജീവിതത്തിൽ മാറ്റമൊന്നും ഉണ്ടാകാതിരിക്കുകയും ചെയ്യുന്ന ഉദാസീനത നമ്മുടെ സ്വാഭാവിക ബലഹീനത നിമിത്തം നമ്മിൽ ഉണ്ടാകാം. അങ്ങനെ വരുമ്പോഴാണ് ബാഹ്യമായ കർമ്മങ്ങളൊന്നും വേണ്ടെന്നു മനുഷ്യർ പറയാൻ ഇടയാകുന്നത്. അതിനാൽ ആരാധനയനുസരിച്ച് ജീവിക്കുവാൻ ശ്രമിക്കണം. അതുപോലെ ഒരുക്കത്തോടും ശ്രദ്ധയോടും കൂടെ ആരാധനയിൽ സംബന്ധിക്കുകയും വേണം. ആരാധനകൾ കൂടുതൽ ഭക്തിദ്യോതകമാക്കുന്നതിനും ശ്രമിക്കേണ്ടതുണ്ട്.

### ബി. വി. കുർബാനയ്ക്ക് ഒരുക്കം പ്രത്യേകം ആവശ്യമാണോ?

നമ്മുടെ വി. കുർബാനയ്ക്ക് കർശനമായ പ്രത്യേക ഒരുക്കമുണ്ട്. അവ എത്രമാത്രം ആവശ്യമാണെന്നു പരിശോധിക്കാം.

അയോഗ്യമായി കുർബാന അനുഭവിക്കുന്നത് ശിക്ഷാർഹമാണെന്ന് വി. പൗലോസ് ശ്ലീഹാ പറയുന്നു. "അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ, കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവനെല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ച് കുറ്റക്കാരൻ

ആകും. മനുഷ്യൻ തന്നത്താൻ ശോധന ചെയ്തിട്ടുവേണം, ഈ അപ്പം തിന്നുകയും പാനപാത്രത്തിൽ നിന്നു കുടിക്കുകയും ചെയ്യുവാൻ. തിന്നുകയും കുടിക്കുകയും ചെയ്യുന്നവൻ, ശരീരത്തെ വിവേചിക്കായ്കയാൽ, തനിക്കു ശിക്ഷാവിധി വിധിക്കുകയും കുടിക്കുകയും ചെയ്യുന്നു. ഇതു നിമിത്തം നിങ്ങളിൽ പലരും ബലഹീനരും രോഗികളുമാകുന്നു. അനേകരും നിദ്രകൊള്ളുന്നു" (1 കൊരി. 11:27-30).

വി. കുർബാനയ്ക്കു പോകുമ്പോൾ സഹോദരനുമായി നിരപ്പായിരിക്കണമെന്ന് നമ്മുടെ കർത്താവിന്റെ ഉപദേശത്തിൽ നിന്നും മനസ്സിലാക്കാം. "ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിൽ കൊണ്ടുവരുമ്പോൾ, സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെന്ന് അവിടെ വച്ച് ഓർമ്മ വന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചേച്ച് ഒന്നാമതു ചെന്ന് സഹോദരനോടു നിരന്നുകൊൾക. പിന്നെ വന്ന് നിന്റെ വഴിപാടു കഴിക്ക" (വി. മത്തായി 5:23-24). വഴിപാടു കഴിക്കാൻ പോകുന്ന അവസരത്തിൽ സഹോദരനോട് നിരന്നിരിക്കണമെങ്കിൽ വി. കുർബാനയ്ക്കു പോകുമ്പോൾ എത്രയോ കൂടുതൽ അത് ആവശ്യമാണ്.

ദൈവത്തിന്റെ കൃപകളെക്കുറിച്ച് സ്തോത്രം ചെയ്യുന്നതിന് യഥാർത്ഥമായ പശ്ചാത്താപത്തോടെ സമർപ്പിക്കുന്നതിന് ധ്യാനത്തോടു കൂടിയ ഒരുക്കം ആവശ്യമാണല്ലോ. പരിശുദ്ധാത്മാവിന്റെ സഹായം പ്രാർത്ഥനയ്ക്ക് ആവശ്യമായതിനാൽ പരിശുദ്ധാത്മനടത്തിപ്പിനായി പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു. "അവ്വണ്ണം തന്നെ ആത്മാവ് നമ്മുടെ ബലഹീനതയ്ക്കു തുണ നിൽക്കുന്നു. വേണ്ടുംപോലെ പ്രാർത്ഥിക്കേണ്ടത് എന്തെന്നു നാം അറിയുന്നില്ലല്ലൊ. ആത്മാവു തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു" (റോമ. 8:26). വീണ വായിക്കുന്നതിന് കമ്പികളെല്ലാം ശരിക്ക് വലിച്ചുകെട്ടിയാൽ നല്ല സംഗീതം ലഭിക്കുന്നതുപോലെ, വേണ്ടപോലെയുള്ള ഒരുക്കം വി. കുർബാനയ്ക്കും ആവശ്യമാണ്.

ഉപവാസത്തോടെ ബലിയിൽ സംബന്ധിക്കുന്ന പതിവ് പഴയനിയമകാലത്തും ഉണ്ടായിരുന്നു. വി. കുർബാനയോടുള്ള ഭക്തിയെ പ്രദർശിപ്പിക്കുന്നതിന് ഉപവാസത്തോടെ വി. കുർബാനയിൽ സംബന്ധിക്കണമെന്ന നിർബന്ധം നമ്മുടെ സഭയ്ക്കുണ്ട്. "അവൻ യാഗത്തെ അനുഗ്രഹിക്കേണ്ടതാകയാൽ അവൻ വരുവോളം ജനം ഭക്ഷിക്കയില്ല" (1 ശമു. 9:13) എന്ന് നാം വായിക്കുന്നു. ആദ്യമേ ആത്മികഭക്ഷണം എന്ന ക്രമമാണല്ലൊ വേണ്ടത്.

വ്രതത്തോടെ വിവാഹിതർ വി. കുർബാനയിൽ സംബന്ധിക്കേണ്ടതാണ്. "പ്രാർത്ഥനയ്ക്ക് അവസരമുണ്ടാകുവാൻ ഒരു സമയത്തേക്ക്

പരസ്പര സമ്മതത്തോടെ, അല്ലാതെ തമ്മിൽ വേർപെട്ടിരിക്കരുത്" (1 കൊരി. 7:5) എന്ന് വി. പൗലോസ് ശ്ലീഹാ പറയുന്നു. പഴയനിയമ കാലത്തും ഈ നിബന്ധനയുണ്ടായിരുന്നു. കാഴ്ചയപ്പം ഭക്ഷിക്കുന്നതിനെക്കുറിച്ച് ദാവീദിനോട് പുരോഹിതൻ പറയുന്നത് ഇപ്രകാരമാണ്. "വിശുദ്ധമായ അപ്പമല്ലാതെ സാമാന്യമായത് ഇല്ല. ബാല്യക്കാർ സ്ത്രീകളോട് അകന്നിരിക്കുന്നു എങ്കിൽ തരാം" (1 ശമു. 21:4).

വി. കുർബാനയ്ക്കായി ഒരുങ്ങുന്നതിന് പകരം ശനിയാഴ്ച രാത്രിയിലാണ് ഇക്കാലത്ത് പലർക്കും പല പ്രോഗ്രാം. വളരെ താമസിച്ച് കിടക്കുന്നതിനും ഞായറാഴ്ച രാവിലെ താമസിച്ച് എഴുന്നേൽക്കുന്നതിനും ഇടയാകുന്നു. ഇതു മൂലം വി. കുർബാനയിൽ യാതൊരു ഒരുക്കവുമില്ലാതെയും താമസിച്ചും പലരും വരാൻ ഇടയാകുന്നു. യഥാർത്ഥത്തിൽ മറ്റു പരിപാടികളെല്ലാം മാറ്റിവെച്ച് കഴിയുന്നത്ര മൗനം പാലിച്ച് ധ്യാനിക്കേണ്ട അവസരമാണ് ശനിയാഴ്ച രാത്രി. ഞായറാഴ്ച അസ്തമിച്ചുള്ള രാത്രി തിങ്കളാഴ്ചയുടെ ആരംഭമായതിനാൽ മറ്റു പരിപാടികൾക്കായി ആ സമയം ഉപയോഗിച്ചാൽ വി. കുർബാനയ്ക്ക് അവ തടസ്സമാകയില്ല.

## സി. തൂയോബൊ (രഹസ്യമായ ഒരുക്കശുശ്രൂഷ)

വി. കുർബാനയിലെ പരസ്യമായ ഭാഗത്ത് ആദ്യമേ ഒരുക്കശുശ്രൂഷയുള്ളതായി നേരത്തെ കണ്ടുവല്ലൊ, പരസ്യമായ ഭാഗത്തിന് മുമ്പ് രഹസ്യമായി നടത്തുന്ന ഒരുക്കശുശ്രൂഷയാണ് തൂയോബൊ. ഇതിന് രണ്ടു ഭാഗങ്ങളുണ്ട്. ഒന്നാമത്തെ വിഭാഗത്തിൽ പട്ടക്കാരൻ അപ്പവീഞ്ഞുകൾ സമർപ്പിച്ച് പ്രാർത്ഥിക്കുന്നു. സ്വയം സമർപ്പിക്കുന്ന പ്രാർത്ഥനകളും ഇതിലുണ്ട്. സാധാരണ വസ്ത്രം ധരിച്ചുകൊണ്ട് ഈ ഭാഗം നടത്തത്തക്കവണ്ണമാണ് തക്സാപുസ്തകത്തിൽ കാണുന്നത്. എന്നാൽ പൗരോഹിത്യ വസ്ത്രങ്ങൾ ധരിച്ചിട്ട് ഇത് നടത്തുന്ന പതിവാണ് ഇന്ന് കാണുന്നത്. ചിലർ ഇതിനെ മൽക്കിസദേക്കിന്റെ ക്രമമെന്നും പറയുന്നു.

രണ്ടാമത്തെ ഭാഗം പൗരോഹിത്യ വസ്ത്രങ്ങൾ ധരിച്ച് നടത്തത്തക്കവണ്ണം എഴുതിയിരിക്കുന്നു. കൈകൾ കുരിശാകൃതിയിൽ പിടിച്ചുകൊണ്ടും കാസായും പീലാസായും വഹിച്ചുകൊണ്ടും പട്ടക്കാരൻ മദ്ധ്യസ്ഥപ്രാർത്ഥനകൾ നടത്തുന്നു. വീണ്ടും ധൂപം അണച്ചുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന സമർപ്പിക്കുന്നു. ഇതിനെ ചിലർ അഹറോന്റെ ക്രമമെന്നും പറയുന്നു.

ആദിമകാലത്ത് പരസ്യമായ ഒരുക്കശുശ്രൂഷ കഴിഞ്ഞ് പൗരോഹിത്യ വസ്ത്രം ധരിച്ചിരുന്നു എന്നുള്ളത് ഇവിടെ പ്രസ്താവ്യമാണ്.

തൂയോബൊയുടെ സമയത്ത് ജനങ്ങൾക്ക് അതിൽ കാര്യമായ പങ്കാളിത്തമില്ല. പട്ടക്കാരൻ പ്രാർത്ഥിക്കാൻ അഭ്യർത്ഥിക്കുമ്പോൾ ജനങ്ങൾ പ്രതിവാക്യം പറയുന്നു.

ഏതൊരുവനും പള്ളിയിൽ പ്രവേശിക്കുമ്പോൾ കുരിശു വരച്ചു പ്രാർത്ഥിക്കേണ്ടതാണ്. “ബഹുമതിപൂർവ്വം ഞാൻ നിന്റെ ഭവനത്തിലേയ്ക്കു വന്ന്, എന്റെ നേർച്ചകളെ നിനക്ക് കഴിക്കും” (സങ്കീ. 66:13). ഈ സന്ദർഭത്തിൽ നേർച്ചയിടുന്ന പതിവുണ്ടായിരുന്നു. ഇപ്പോൾ വി. കുർബാന കഴിഞ്ഞു പട്ടക്കാരന്റെ കൈമുത്തുമ്പോൾ നേർച്ചയിടുന്ന പതിവാണ് മിക്ക പള്ളികളിലും കാണുന്നത്. “യഹോവയുടെ സന്നിധിയിൽ വെറുങ്കയ്യായി വരരുത്. നിന്റെ ദൈവമായ യഹോവ നിനക്കു തന്നിട്ടുള്ള അനുഗ്രഹത്തിനു തക്കവണ്ണം ഓരോരുത്തൻ താൻ താന്റെ പ്രാപ്തിപോലെ കൊണ്ടുവരണം” (ആവർ. 16:16, 17). “എനിക്ക് ഒന്നും ചെലവില്ലാതെ ഞാൻ എന്റെ ദൈവമായ യഹോവയ്ക്ക് ഹോമയാഗം കഴിക്കയില്ല” (2 ശമു. 24:24).

മദ്ബഹായിൽ പ്രവേശിക്കുമ്പോൾ പ്രത്യേകം പ്രാർത്ഥനകൾ ഉണ്ട്. അവയിൽ ഒന്നാണ് താഴെ ചേർക്കുന്നത്. “ദൈവമേ, നിന്റെ ഭവനത്തിലേയ്ക്കു ഞാൻ പ്രവേശിച്ചു. സ്വർഗ്ഗസ്ഥനായ രാജാവേ: നിന്റെ സിംഹാസനത്തിന് മുമ്പാകെ ഞാൻ വന്ദിച്ചു. നിനക്കു വിരോധമായി ഞാൻ ചെയ്തിട്ടുള്ള സകല പാപങ്ങളെയും എന്നോടു ക്ഷമിക്കണമെ.” ജനങ്ങൾ പള്ളിയിൽ പ്രവേശിച്ചതിനുശേഷം ത്രോണോസിന്റെ നേരെ വണങ്ങി ഈ പ്രാർത്ഥന ചൊല്ലുന്നതു നല്ലതാണ്. യാമപ്രാർത്ഥനകൾ ചൊല്ലി പുതിയനിയമം വായിക്കുന്നത് ജനങ്ങൾ കേൾക്കുന്നു.

### ഡി. അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളായി തീരുന്നുവോ?

അപ്പവീഞ്ഞുകൾ വാഴ്ത്തപ്പെട്ടു കഴിഞ്ഞാൽ അവ ശരീരരക്തങ്ങൾ തന്നെയാണെന്ന് നമ്മുടെ സഭ വിശ്വസിക്കുന്നു. അവ കർത്താവിന്റെ ശരീരരക്തങ്ങളുടെ പ്രതീകം മാത്രമല്ല.

അപ്പവീഞ്ഞുകളെ വാഴ്ത്തിയതിനുശേഷമാണ് “ഇതെന്റെ ശരീര”മെന്നും “ഇതെന്റെ രക്ത”മെന്നും കർത്താവു പറഞ്ഞത്. അതിനാൽ “ഞാൻ വാതിലാകുന്നു”, “ഞാൻ നല്ല ഇടയനാകുന്നു”, “ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു” എന്നു പറഞ്ഞതുപോലെയുള്ള ഉപമയല്ല. മാത്രവുമല്ല, വി. യോഹ. 6:32-66-ൽ കർത്താവ് താൻ ജീവന്റെ അപ്പമാണെന്ന് പറഞ്ഞപ്പോൾ പലർക്കും ഇടർച്ചയുണ്ടായതായി കാണുന്നുണ്ട്. എന്നിട്ടും കർത്താവ് തന്റെ വാക്കുകളെ പിൻവലിച്ചില്ല. തന്റെ കഷ്ടാനുഭവത്തിനു മുമ്പ് വി. കുർബാന സ്ഥാപിച്ചപ്പോൾ താൻ അത് ഒന്നു കൂടെ ഉറപ്പിക്കത്തക്കവണ്ണം “ഇതെന്റെ ശരീര”മെന്നും “ഇതെന്റെ രക്ത” മെന്നും പറയുകയും ചെയ്തു.

“എന്റെ ഓർമ്മയ്ക്കായി ചെയ്വിൻ” എന്ന് കർത്താവു പറഞ്ഞത് കേവലം ബുദ്ധിപരമായ അനുസ്മരണം മാത്രമല്ലായിരുന്നു. ഭൂതകാ

ലത്തെ സംഭവം ഒരു വർത്തമാനകാല യാഥാർത്ഥ്യമാക്കുന്നതിനാണ് യഹൂദന്മാർ ഓർമ്മയെന്നു പറയുമ്പോൾ ഉദ്ദേശിച്ചിരുന്നത്. അതിനാൽ കർത്താവ് വി. കുർബാനയിൽ കൂടെ തന്നെത്തന്നെ ഈ വർത്തമാന കാലത്ത് തരുന്ന അനുഭവമാണ്, തന്റെ ഓർമ്മയ്ക്കായി ചെയ്യുമ്പോൾ ഉണ്ടാകുന്നത്.

വി. പൗലോസിന്റെ വചനങ്ങളും ഇതുതന്നെ ഉറപ്പിക്കുന്നു. "നാം അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ കൂട്ടായ്മ യല്ലയോ? നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മ അല്ലയോ? അപ്പം ഒന്നാകകൊണ്ട് പലരായ നാം ഒരു ശരീരമാകുന്നു. നാം എല്ലാവരും ആ ഒരേ അപ്പത്തിന്റെ അംശികളാകുന്നുവല്ലോ" (1 കൊരി. 10:16-17). വി. കുർബാനയിലെ വാഴ്ത്തപ്പെട്ട അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങളായി തീരുന്നതുകൊണ്ടത്രെ അവ അയോഗ്യമായി അനുഭവിക്കുന്നവർക്ക് ശിക്ഷയുണ്ടാകുമെന്ന് വി. പൗലോസ് ശ്ലീഹാ പറയുന്നത്. "അയോഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാന പാത്രം കുടിക്കുകയോ ചെയ്യുന്നവനെല്ലാം കർത്താവിന്റെ ശരീരവും രക്തവും നിമിത്തം കുറ്റക്കാരനാകും" (1 കൊരി. 11:27) എന്നാണ് അദ്ദേഹം പറയുന്നത്. കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ച് എന്ന് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നത് ഇവിടെ ശ്രദ്ധേയമാണ്. ഭക്ഷണം വാഴ്ത്തുമ്പോൾ അവ ശുദ്ധീകരിക്കപ്പെടുമെന്നും അദ്ദേഹം പറയുന്നുണ്ട്. വിഗ്രഹാർപ്പിതത്തെക്കുറിച്ച് അദ്ദേഹം പറയുന്നത് വാഴ്ത്തുമ്പോൾ അത് ശുദ്ധീകരിക്കപ്പെടുമെന്നാണ്. "സ്തോത്രത്തോടെ അനുഭവിക്കുന്നു എങ്കിൽ ഒന്നും വർജ്ജിക്കേണ്ടതില്ല. ദൈവവചനത്താലും പ്രാർത്ഥന യാലും വിശുദ്ധീകരിക്കപ്പെടുമല്ലോ" (1 തീമോ. 4:4, 5). അതുപോലെ വി. കുർബാനയിൽ സ്തോത്രം ചെയ്യുമ്പോൾ അപ്പവീഞ്ഞുകൾ ശുദ്ധീ കരിക്കപ്പെട്ട് ശരീരരക്തങ്ങളായി തീരുന്നു.

സർവ്വവ്യാപിയായ ദൈവം ഗബ്രിയേൽ മാലാഖയുടെ അറിയിപ്പിൽ കൂടെ കന്യകമറിയാമിൽ നിന്ന് ശരീരമെടുത്ത് പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായി പ്രവർത്തിച്ചതുപോലെ, പട്ടക്കാരന്റെ പ്രാർത്ഥനയിൽ കൂടെ അപ്പവും വീഞ്ഞും കർത്താവിന്റെ ശരീരരക്തങ്ങളായി തീരുന്നു. കർത്താവിനെ ദൈവമെന്നു വിളിക്കാമെങ്കിൽ അപ്പവീഞ്ഞുകളെ ശരീര രക്തങ്ങളെന്ന് വിളിക്കാം.

## ഇ. വി. കുർബാന അനുഭവിച്ചതുകൊണ്ടു മാത്രമായോ?

വി. കുർബാന അനുഭവം കൊണ്ട് മാത്രമായി എന്ന് നമ്മുടെ സഭ പഠിപ്പിക്കുന്നില്ല. കർത്താവിനെ പുതുതായി സ്വീകരിക്കുകയും നമ്മെ ത്തന്നെ സമർപ്പിക്കുകയും ചെയ്യുന്നത് പുതിയ ജീവിതത്തിന്റെ ആരംഭം

മാത്രമാണ്. ബലിപീഠത്തിലെ തീക്കനൽ കൊണ്ട് ശുദ്ധീകരണം നൽകിയതിനുശേഷം യെശയ്യാവിനെ ദൈവം തന്റെ വേലയ്ക്കായി അയച്ചതു പോലെ നാമും ദൈവത്തിന്റെ വേലയ്ക്കായി ഇറങ്ങണം (യെശ. 6:6–9). "പിതാവ് എന്നിൽ വസിച്ചുകൊണ്ട് തന്റെ പ്രവൃത്തി ചെയ്യുന്നു" (വി. യോഹ. 14:10) എന്ന് കർത്താവ് പറഞ്ഞതുപോലെ, കർത്താവ് എന്നിൽ വസിച്ചുകൊണ്ട് തന്റെ പ്രവൃത്തി ചെയ്യുന്നു എന്ന് പറയുന്ന അനുഭവം നമുക്ക് ഉണ്ടാകണം. കർത്താവ് നിരന്തരമായി നമ്മിൽ വസിച്ച് നമ്മെ പൂർണ്ണമായി രൂപാന്തരപ്പെടുത്തണം. നാം വളരെ ഫലം കായ്ക്കുന്നവരായിതീരുകയും വേണം (വി. യോഹ. 15:4–5, ഗലാ. 5:22–23).

## എഫ്. ഓർത്തഡോക്സ് സുറിയാനി സഭയുടെ വി. കുർബാനയുടെ വൈശിഷ്ട്യങ്ങൾ

1) നമ്മുടെ വി. കുർബാന സമ്പൂർണ്ണമായ ആരാധനയാണ്. അതിൽ a) സ്തുതി b) സ്തോത്രം c) അനുതാപം d) അപേക്ഷയും മദ്ധ്യസ്ഥതയും e) സമർപ്പണം ഇവയെല്ലാം ഉണ്ട്.

a) വി. കുർബാനയിൽ ആദ്യവസാനം സ്തുതിയുണ്ട്, പ്രത്യേകിച്ച് വി. കുർബാന ആരംഭിക്കുമ്പോഴുള്ള ഗീതം, കൗമാ, ധൂപക്കുറ്റി വാഴ്ത്തുമ്പോൾ ചൊല്ലുന്നത്, "പരിശുദ്ധനായ പിതാവ്, പരിശുദ്ധ.....", അപ്പവീഞ്ഞുകളെ വാഴ്ത്തുന്നതിനു മുമ്പ് ചൊല്ലുന്നത്, കാസായും പീലാസായും ഉയർത്തി ആഘോഷിക്കുമ്പോൾ ചൊല്ലുന്നത്, "പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി"യെന്ന് പട്ടക്കാരൻ ചൊല്ലുന്നത് ജനം "ആദിമുതൽ എന്നുമെന്നേയ്ക്കും ആമ്മീൻ" എന്ന് പ്രതിവാക്യം ചൊല്ലുന്നത്, വി. കുർബാന പടിഞ്ഞാറോട്ട് കൊണ്ടുവരുന്നതിനു മുമ്പ് ചൊല്ലുന്നത്, വി. കുർബാന ജനത്തിന് കൊടുക്കുന്നതിനു മുമ്പുള്ള ഗീതം ഇവയെല്ലാം സ്തുതികളാണ്.

b) സ്തോത്രവും വി. കുർബാനയിൽ ആദ്യവസാനം ഉണ്ട്. പ്രത്യേകിച്ച് അപ്പവീഞ്ഞുകളെ വാഴ്ത്തുന്നതിനു മുമ്പ് പട്ടക്കാരൻ രഹസ്യത്തിൽ ചൊല്ലുന്ന പ്രാർത്ഥന, ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ കാണുന്ന പ്രാർത്ഥന, "ഞങ്ങൾ നിനക്കും നിന്റെ ഏകജാതനായ പുത്രനും നിന്റെ പരിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഇപ്പോഴും എല്ലായ്പ്പോഴും എന്നേയ്ക്കും കരേറ്റുമാറാകണമെ" എന്ന് പല പ്രാവശ്യം ആവർത്തിച്ചു ചൊല്ലുന്നത്, വി. കുർബാന അനുഭവിച്ചതിനുശേഷമുള്ള പ്രാർത്ഥന.

c) അനുതാപ പ്രാർത്ഥന. ഉദാ: "വിശുദ്ധീകരിക്കുന്നവനും വെടിപ്പാക്കുന്നവനും........" എന്ന പ്രാർത്ഥന (ഹൂസോയൊ). "അൻപുടയോനെ നിൻ വാതിൽ......" എന്ന ഗീതം, വി. കുർബാന അനുഭവിക്കുന്നതിനു

മുമ്പായി, “ഞങ്ങളുടെ കർത്താവേ, ഞങ്ങളോട് കരുണ ചെയ്യണമെ, ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളോട് കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവേ ഉത്തരമരുളിച്ചെയ്ത് ഞങ്ങളോട് കരുണ ചെയ്യണമെ.....” എന്ന് ചൊല്ലുന്ന പ്രാർത്ഥന.

d) അപേക്ഷയും മദ്ധ്യസ്ഥതയും: വി. കുർബാനയിൽ ആദ്യവസാനം ഇവയുണ്ട്. തൂയോബൊ, വിശ്വാസപ്രമാണം, സമാപന ശുശ്രൂഷ എന്നീ സന്ദർഭങ്ങളിൽ പട്ടക്കാരൻ മദ്ധ്യസ്ഥപ്രാർത്ഥന രഹസ്യമായി നടത്തുന്നു. തുബ്ദേൻ എന്ന് പറയുന്ന ഭാഗത്ത് ശുശ്രൂഷക്കാരൻ ആറു പ്രാർത്ഥനകൾ ചൊല്ലുമ്പോൾ പട്ടക്കാരൻ രഹസ്യമായി മദ്ധ്യസ്ഥ പ്രാർത്ഥന ചൊല്ലുന്നുണ്ട്. ശുശ്രൂഷക്കാരന്റെ പ്രാർത്ഥനയെ തുടർന്ന് പട്ടക്കാരൻ ഉച്ചത്തിലും ചൊല്ലുന്നുണ്ട്.

e) സമർപ്പണം. വി. കുർബാനയുടെ ആദ്യവസാനം സമർപ്പണപ്രാർത്ഥനകളുണ്ട്. പ്രത്യേകിച്ച് കർത്തൃപ്രാർത്ഥന ചൊല്ലുമ്പോൾ. നമ്മെ ദൈവമക്കളായും (വി. മത്താ. 5:16, റോമ. 2:24), “നിന്നാൾ സ്തുതിയൊടു രാജമകൾ...” എന്ന ഗീതം ചൊല്ലുമ്പോൾ മണവാട്ടികളായും (സങ്കീ. 45:9–11) സമർപ്പിക്കുന്നു. “നിന്നഴക് അരചൻ മോഹിപ്പാൻ നിൻജനമോർക്കായ്ക പിതൃഗൃഹവും” എന്ന് പറയുന്നത് സമർപ്പണത്തെയാണല്ലൊ സൂചിപ്പിക്കുന്നത്. വി. കുർബാനയിൽ കൂടെ കർത്താവിനെ സ്വീകരിക്കുമ്പോൾ പൂർണ്ണമായി നമ്മെത്തന്നെ സമർപ്പിക്കുകയും ചെയ്യുന്നു.

2) കർത്താവിന്റെ മനുഷ്യാവതാരത്തിലെ പ്രധാന സംഭവങ്ങൾ ക്രമമായി അനുസ്മരിക്കുന്നു.

ജനനം, മാമോദീസാ – വി. കുർബാന പരസ്യമായി ആരംഭിക്കുമ്പോൾ.

പരസ്യശുശ്രൂഷ – വേദവായനകളും പ്രസംഗവും നടത്തുമ്പോൾ.

വി. കുർബാന സ്ഥാപനം – അപ്പവീഞ്ഞുകളെ വാഴ്ത്തുമ്പോൾ.

മരണവും ഉയിർപ്പും – ‘‘അൻപുടയോനെ....” ചൊല്ലുമ്പോൾ.

സ്വർഗ്ഗാരോഹണം – പീലാസായും കാസായും ഉയർത്തി ആഘോഷിക്കുമ്പോൾ.

രണ്ടാമത്തെ വരവ് – തിരുശരീരരക്തങ്ങൾ ജനങ്ങൾക്ക് കൊടുക്കുന്നതിനായി പടിഞ്ഞാറോട്ട് കൊണ്ടുവരുമ്പോൾ.

3) മുടിയനായ പുത്രന്റെ തിരിച്ചുവരവും യെശയ്യാവിന്റെ ദർശനവും ധ്യാനാത്മകമായി ചേർത്തിരിക്കുന്നു. പട്ടക്കാരൻ കറുത്ത കുപ്പായമിട്ടു അൻപത്തിയൊന്നാം സങ്കീർത്തനം ചൊല്ലി തൂയോബോയ്ക്ക് മദ്ബഹാ

യിലേക്കു പ്രവേശിക്കുന്നത് മുടിയനായ പുത്രന്റെ തിരിച്ചുവരവു പോലെയാണ്. ഏതൊരുവനും മദ്ബഹായിൽ കയറി ചൊല്ലുന്ന പ്രാർത്ഥന മുടിയനായപുത്രന്റെ അനുതാപത്തെ അനുസ്മരിപ്പിക്കുന്നു. "ദൈവമേ, നിന്റെ ഭവനത്തിലേക്ക് ഞാൻ പ്രവേശിച്ചു. സ്വർഗ്ഗസ്ഥനായ രാജാവേ, നിന്റെ സിംഹാസനത്തിൻ മുമ്പാകെ ഞാൻ വന്ദിച്ചു. നിനക്ക് വിരോധമായി ഞാൻ ചെയ്തിട്ടുള്ള സകല പാപങ്ങളെയും എന്നോട് ക്ഷമിക്കണമെ" എന്നാണല്ലോ അപ്പോൾ ചൊല്ലുന്നത്. ത്രോണോസിന്റെ കോണുകളെ മുത്തുന്നത് പിതാവ്, മുടിയനായപുത്രനെ ചുംബിച്ചതിനെ അനുസ്മരിപ്പിക്കുന്നു. കൈകൾ കഴുകി പൗരോഹിത്യവസ്ത്രങ്ങൾ ധരിക്കുന്നത് മുടിയനായപുത്രനെ കുളിപ്പിച്ച് വിശേഷവസ്ത്രം ധരിപ്പിച്ചതിനെ അനുസ്മരിപ്പിക്കുന്നു. വി. കുർബാന അനുഭവിക്കുന്നതു തടിച്ച കാളക്കുട്ടിയെ അറുത്തുള്ള വിരുന്നിൽ സംബന്ധിച്ചതിനെയും അനുസ്മരിപ്പിക്കുന്നു (വി. ലൂക്കോസ് 15:11-32).

വി. കുർബാനയിൽ കൂടെ കർത്താവിന്റെ സ്നേഹത്തിന്റെ മഹത്വത്തെ കണ്ട് സത്യ അനുതാപത്തോടെ പ്രാർത്ഥിക്കുകയും സമർപ്പിക്കുകയും ചെയ്യുന്നത് യെശയ്യാവിന്റെ ദർശനത്തെ അനുസ്മരിപ്പിക്കുന്നു. അപ്പവീഞ്ഞുകളെ വാഴ്ത്തുന്നതിന് മുമ്പ് "തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഉയരങ്ങളിൽ സ്തുതി" എന്നു പറഞ്ഞ് സ്തുതിക്കുന്നത് യെശയ്യാവിന്റെ ദർശനത്തിൽ മാലാഖമാർ സ്തുതിച്ചതിനെ അനുസ്മരിപ്പിക്കുന്നു. "സ്രാപ്പികളെ കണ്ടേശായ......." എന്ന ഗീതവും യെശയ്യാവിന്റെ ദർശനത്തെ വർണ്ണിക്കുന്നതാണ്. വി. കുർബാന കൊടുക്കുമ്പോൾ "നമ്മുടെ കർത്താവായ യേശുമ്ശിഹായുടെ തിരുശരീരവും തിരുരക്തവുമാകുന്ന പാപപരിഹാരം നൽകുന്ന തീക്കട്ട കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനുമായി സത്യവിശ്വാസികൾക്ക് നൽകപ്പെടുന്നു" എന്ന് പറയുന്നത് യെശയ്യാവിനെ തീക്കട്ട കൊണ്ട് ശുദ്ധീകരിച്ചതിനെ അനുസ്മരിപ്പിക്കുന്നു. വി. കുർബാന അനുഭവിച്ച ആൾ യെശയ്യാവിനെപോലെ കർത്താവിന്റെ വേലയ്ക്കായി ഇറങ്ങണമെന്നും സഭ പഠിപ്പിക്കുന്നു (യെശ. 6:1-10).

4) നമ്മുടെ വി. കുർബാന സ്വർഗ്ഗീയ ആരാധനയാണ് (മൂന്നാം ഭാഗത്തിൽ ഇത് വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ അത് ആവർത്തിക്കുന്നില്ല).

5) പട്ടക്കാരൻ ജനങ്ങളുടെ പ്രതിനിധിയും നായകനും മാത്രമായിട്ടല്ല പ്രവർത്തിക്കുന്നത്, കർത്താവേശുമ്ശിഹായുടെ പ്രതീകമായും പ്രവർത്തിക്കുന്നു.

6) ജനങ്ങൾ കാർമ്മികരായി സജീവമായി പങ്കെടുക്കുന്നു. മറ്റു സഭ

കളുടെ കുർബാനക്രമവുമായി താരതമ്യപ്പെടുത്തുമ്പോൾ ജനങ്ങളുടെ പ്രതിവാക്യങ്ങൾ നമ്മുടെ കുർബാനയിൽ വളരെ കൂടുതലുണ്ട്.

ജനങ്ങൾ എല്ലാവരും വി. കുർബാന അനുഭവിക്കുന്ന പാരമ്പര്യം നഷ്ടപ്പെട്ടുപോയത് വീണ്ടെടുക്കേണ്ടിയിരിക്കുന്നു.

7) ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരും ഒരുമിച്ച് സമ്മേളിക്കുന്ന ആരാധനയാണ് നമ്മുടെ കുർബാന.

8) അത് പ്രതീകാത്മകവും തൻമൂലം ധ്യാനാത്മകവുമാണ്.

9) കാവ്യാത്മകമാണ് നമ്മുടെ കുർബാന.

10. നമ്മുടെ കുർബാന വ്യക്തിത്വത്തിന്റെ എല്ലാ വശങ്ങൾക്കും പഞ്ചേന്ദ്രിയങ്ങൾക്കും പങ്കാളിത്തം നൽകുന്നു.

11) മാതൃഭാഷയിലാണ് നമ്മുടെ കുർബാന. മലയാളം അറിഞ്ഞുകൂടാത്തവർക്കായി ഇംഗ്ലീഷിലേക്കും തമിഴിലേക്കും ഹിന്ദിയിലേക്കും തർജ്ജമ ചെയ്ത് അച്ചടിപ്പിച്ചിട്ടുണ്ട്.

12) ഭാരതവൽക്കരണം നമ്മുടെ ആരാധനയ്ക്ക് കുറെയെല്ലാം ഉണ്ട്. പാട്ടുകൾ പുതിയ രാഗത്തിൽ ആക്കുമ്പോൾ നമ്മുടെ ക്രിസ്തീയമായ അന്തരീക്ഷം നഷ്ടപ്പെടാതെ സൂക്ഷിക്കേണ്ടതുണ്ട്. ചില നല്ല രാഗങ്ങൾ സ്വീകരിച്ചിട്ടുമുണ്ട്. ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് അതാതു ദേശങ്ങളിലെ സംസ്ക്കാരം സ്വീകരിക്കാവുന്നതാണ്.

13) പല തക്സാകൾ (പട്ടക്കാരൻ ചൊല്ലുന്ന ഭാഗം) ഓർത്തഡോക്സ് സുറിയാനി സഭയ്ക്കുണ്ട്. എന്നാൽ നമ്മുടെ സഭയുടെ സ്വന്തമായ തക്സാകൾ ഒന്നും ആധുനിക കാലത്ത് ഉണ്ടായിട്ടില്ല. ഓർത്തഡോക്സ് പാരമ്പര്യമനുസരിച്ച് പുതിയ തക്സാകൾ ഉണ്ടായിക്കൊണ്ടിരിക്കേണ്ടതാണ്. ഈ കുറവ് പരിഹരിക്കേണ്ടതുമാണ്.

നമ്മുടെ വിശുദ്ധ കുർബാനയുടെ മനോഹരത്വം നിലനിർത്തുന്നതിന് താഴെപ്പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുന്നതു നന്നായിരിക്കും.

1. ബസ്മൽക്കായുടെ (നിന്നാൽ സ്തുതിയൊട് രാജമകൾ... എന്നിത്യാദി ഗീതങ്ങൾ ചൊല്ലുന്ന) അവസരത്തിൽ പ്രസംഗമൊ മദ്ധ്യസ്ഥ പ്രാർത്ഥനയൊ, പ്രസ്താവനകൾ വിളിച്ചുപറയുന്നതൊ നടത്താതെയിരിക്കുന്നതിന് ശ്രമിക്കുന്നത് നല്ലതാണ്. ഏവൻഗേലിയോൻ കഴിഞ്ഞ് പ്രസംഗിക്കുകയാണല്ലൊ ശരിയായിട്ടുള്ളത്. മദ്ധ്യസ്ഥ പ്രാർത്ഥനയും പ്രസ്താവനകളും വി. കുർബാന കഴിഞ്ഞാകാം.

2. അതുപോലെ ഗായകസംഘം മാത്രം പ്രതിവാക്യങ്ങളും ഗീതങ്ങളും

ചൊല്ലാതെ അവരോടു ചേർന്ന് എല്ലാവരും പ്രതിവാക്യം ചൊല്ലുകയും ഗീതങ്ങൾ പാടുകയും ചെയ്യണം.

3. ചൊല്ലുന്നതൊന്നും കേൾക്കാൻ വയ്യാത്തരൂപത്തിൽ മണിയടിക്കുന്നതും ഭംഗികേടാണ്.

4. എല്ലാവരുടേയും കൈയിൽ ഒരേ പ്രസ്സിൽ അച്ചടിച്ചതും, തെറ്റുകളെല്ലാം തിരുത്തിയിട്ടുള്ളതും പ്രതിവാക്യങ്ങൾ ഒരേ രൂപത്തിൽ ചൊല്ലത്തക്കവണ്ണം അടയാളപ്പെടുത്തിയിട്ടുള്ളതുമായ കുർബാനക്രമം ഉണ്ടായിരിക്കുന്നത് എല്ലാവർക്കും ഒരുമിച്ചു ചൊല്ലുന്നതിന് സഹായകരമാണ്.

**അനുബന്ധം**

# വി. കുർബ്ബാനയും പ്രതീകശക്തിയും

## ഫാ. ഡോ. കെ. എം. ജോർജ്

പ്രതീകം (Symbol) എന്നാൽ എന്താണെന്നു ചോദിച്ചാൽ പലരും പല വിധത്തിലായിരിക്കും ഉത്തരം പറയുക. നമുക്ക് ഇന്ദ്രിയങ്ങൾ കൊണ്ട് ഗ്രഹിക്കുവാൻ പ്രയാസമുള്ള ഒരു യാഥാർത്ഥ്യത്തെ കുറച്ചെങ്കിലും മന സ്സിലാക്കാനുള്ള ഒരു ഉപാധി എന്ന നിലയിലാണ് പലരും പ്രതീകത്തെ മനസ്സിലാക്കുന്നത്. ഇത് അതിന്റെ ഒന്നാമത്തെ അർത്ഥമാണ്. ഉദാ ഹരണമായി സ്നേഹം എന്ന വികാരം പ്രകടിപ്പിക്കാൻ നാം വിവിധ ഉപാ ധികളെ ആശ്രയിക്കുന്നു. സ്നേഹമുള്ളവരെ കാണുമ്പോൾ പുഞ്ചിരിക്കുക, ഹസ്തദാനം ചെയ്യുക, ആലിംഗനം ചെയ്യുക, സമ്മാനം കൊടുക്കുക എന്നീ ക്രിയകളെല്ലാം സ്നേഹത്തിന്റെ ബാഹ്യമായ പ്രകടനങ്ങളാണ്. ആദരവ് കാണിക്കാൻ കൈകൂപ്പുക, കാൽതൊട്ട് വന്ദിക്കുക, വണങ്ങുക എന്നിങ്ങനെ പല മാർഗ്ഗങ്ങൾ അവലംബിക്കുന്നു. നമ്മുടെ ശരീരത്തിന്റെ ബാഹ്യചേഷ്ടകളിലൂടെയാണ് ഇവിടെ നാം ആന്തരിക ഭാവങ്ങളെ വെളിപ്പെടുത്തുന്നത്. ഈ ചേഷ്ടകളെല്ലാം ഒരു തരത്തിൽ പ്രതീകങ്ങളാണ്.

ഈ വികാരങ്ങളൊക്കെ പ്രകടിപ്പിക്കാൻ വാക്കുകൾ മാത്രം വേണമെ ങ്കിൽ ഉപയോഗിക്കാം. 'എനിക്ക് നിങ്ങളോടു സ്നേഹമാണ്', 'ഞാൻ അങ്ങയെ ബഹുമാനിക്കുന്നു' എന്നൊക്കെ പറയാൻ കഴിയും. പക്ഷേ, അങ്ങനെ ഉച്ചരിക്കപ്പെടുന്ന വാക്കിനേക്കാൾ എത്രയോ മടങ്ങ് ശക്തിയാണ് ശരീരത്തിന്റെ പ്രത്യേക ചില ചലനങ്ങൾകൊണ്ട് നാം പകരുന്നത്. വ്യക്തികൾ തമ്മിലുള്ള സാമൂഹികബന്ധത്തിന് ഉറപ്പു നൽകുന്നത് വെറും വാക്കല്ല, വാക്കിനാൽ അനുഗതമായ ശാരീരിക ക്രിയകളാണ്.

സാധാരണരീതിയിൽ ഒരു പ്രതീകം എപ്പോഴും അമൂർത്തമായ ഒരു യാഥാർഥ്യത്തെ ബഹിർസ്ഫുരിപ്പിക്കുന്ന മൂർത്തമായ ഒരു വസ്തുവോ, ഒരു ചിത്രമോ, ഒരു ശാരീരിക നിലയോ ആയിരിക്കും.

എന്നാൽ ഇതിനേക്കാൾ കുറച്ചുകൂടി ആഴമുള്ള രണ്ടാമത് ഒരർത്ഥം പ്രതീകത്തിന് നല്കാൻ കഴിയും. ഇതു മനസ്സിലാക്കണമെങ്കിൽ പ്രതീക (Symbol) വും അടയാള (Sign) വും തമ്മിൽ ചിലർ കൽപ്പിക്കുന്ന വ്യത്യാ

സം അറിഞ്ഞിരിക്കണം. റോഡിൽ നാട്ടി നിർത്തിയിരിക്കുന്ന ചൂണ്ടുപലക ഒരടയാളമാണ്. തിരുവനന്തപുരത്തേയ്ക്ക് 90 കി. മീ. എന്നു വഴി പോക്കരെ അറിയിക്കുന്ന ഈ ചൂണ്ടുപലക നമുക്ക് പ്രയോജനപ്പെടുന്നു. പക്ഷേ, ആ സൂചന സ്വീകരിച്ചു നാം മുന്നോട്ടു പോയിക്കഴിയുമ്പോൾ അതിന്റെ അർത്ഥം നഷ്ടപ്പെടുന്നു. തിരുവനന്തപുരത്തിന് പോകുന്നവർ ആരും ആ ചൂണ്ടുപലകയുടെ കീഴിൽ സ്ഥിരമായി നിൽക്കുകയോ, അതിനെ ബഹുമാനിക്കയോ, ചെയ്യുന്നില്ല. യാത്രക്കാർ ആ ചൂണ്ടുപലകയെ കടന്നുപോകുകയും തൽക്ഷണം അതിനെ മറന്നുകളയുകയും ചെയ്യുന്നു. ഇവിടെ ആ ചൂണ്ടുപലക ഒരടയാളം (Sign) മാത്രമാണ്.

എന്നാൽ ആരെങ്കിലും നമുക്ക് സ്നേഹവും ആദരവും നിറഞ്ഞ ഹൃദയത്തോടെ ഒരു പൂച്ചെണ്ട് നൽകിയെന്നു കരുതുക. വലിയ വിലയൊന്നുമില്ലാത്ത ആ പൂച്ചെണ്ട് നാം സന്താഷപൂർവ്വം, ശരീരം വണങ്ങി, കൈ നീട്ടി സ്വീകരിക്കുന്നു. കൊടുക്കുന്നവനും സ്വീകരിക്കുന്നവനും സന്തോഷിക്കുന്നു. ഇരുവരുടെയും ഹൃദയങ്ങൾ ബാഹ്യവസ്തുവായ പൂച്ചെണ്ടിൽ ഒന്നായിത്തീരുന്നു. ഇവിടെ പൂച്ചെണ്ട് ഒരു പ്രതീകം (Symbol) ആണ്. രണ്ടു വ്യക്തികൾ തമ്മിലോ രണ്ടു സമൂഹങ്ങൾ തമ്മിലോ ഉള്ള സ്നേഹാദരവുകളുടെ പ്രതീകം.

സ്നേഹപൂർവ്വം നൽകിയ പൂച്ചെണ്ട് നാം തട്ടിക്കളയുകയും നിലത്തിട്ടു ചവിട്ടുകയും ചെയ്താലോ? സ്നേഹത്തിന് മുറിവേൽക്കുന്നു. സൗഹൃദം അപമാനിക്കപ്പെടുന്നു. ബന്ധങ്ങൾ മുറിയുന്നു. ചിലപ്പോൾ സ്നേഹത്തിന്റെ എതിർ വികാരങ്ങളായ വിദ്വേഷവും വെറുപ്പും ഉണ്ടായെന്നും വരാം. ഇത് ആ പൂച്ചെണ്ടിന്റെ പ്രതീകശക്തികൊണ്ടാണ്. റോഡിൽ നിൽക്കുന്ന ചൂണ്ടുപലക തട്ടിമറിച്ചിട്ട് ചവിട്ടിയാൽ ഒരുപക്ഷേ അത് ജനങ്ങൾക്ക് ഉപദ്രവമാണെന്ന് വരാം. നിയമലംഘനമാണെന്ന് വരാം. എന്നാൽ പൂച്ചെണ്ട് നിലത്തിട്ട് ചവിട്ടിയതുപോലെയല്ല അത്. അർത്ഥത്തിലും അനന്തര ഫലങ്ങളിലും ഈ രണ്ടു പ്രവൃത്തികൾ തമ്മിൽ വ്യത്യാസമുണ്ട്.

മുകളിൽപ്പറഞ്ഞ രണ്ടർത്ഥതലങ്ങളേക്കാൾ ആഴത്തിൽ വീണ്ടും മൂന്നാമതൊരു അർത്ഥം പ്രതീകത്തിന് നൽകാനാവും. ഇവിടെയാണ് ക്രിസ്തീയാരാധനയിൽ, പ്രത്യേകിച്ചും വിശുദ്ധ കുർബാനയിൽ പ്രതീകങ്ങൾ ഉപയോഗിക്കുന്നതിന്റെ പ്രസക്തി.

ഈ മൂന്നാംതലത്തിൽ, ഒരു വസ്തുവോ, ചിത്രമോ, ക്രിയയോ അതീന്ദ്രിയമായ ദിവ്യയാഥാർത്ഥ്യത്തിന്റെ സാന്നിധ്യം സംവഹിക്കുവാൻ കഴിവുറ്റതായിത്തീരുന്നു. പ്രതീകവും യാഥാർത്ഥ്യവും എന്നു വ്യവച്ഛേദിക്കാൻ ആവാത്തവിധം അവ ഒന്നായിത്തീരുന്നു. ആദ്യം പറഞ്ഞ രണ്ടു തലങ്ങളിലും ഇവ തമ്മിൽ ഒരളവുവരെ വേർപെടുത്തുവാനാവും. എന്നാൽ

പ്രതീകത്തിന്റെ ആഴവും സ്വച്ഛവും ശുദ്ധവുമായ തലത്തിൽ പ്രതീക വസ്തുവും അതു സംവഹിക്കുന്ന യാഥാർത്ഥ്യവും അവിഭാജ്യമായ വിധത്തിൽ ഒന്നായിത്തീരുന്നു. എറ്റവും നല്ല ഉദാഹരണമാണ് വിശുദ്ധ കുർബ്ബാനയിൽ നാം സമർപ്പിക്കുന്ന അപ്പവും വീഞ്ഞും. സാധാരണ വസ്തുക്കളായി നാം അർപ്പിക്കുന്ന അപ്പ വീഞ്ഞുകൾ രക്ഷകനായ ക്രിസ്തുവിന്റെ ശരീര രക്തങ്ങളായി നാം അനുഭവിക്കുന്നു. ഇവിടെ ആ വസ്തുക്കൾ പ്രതീകങ്ങളാണ്. പ്രതീകമെന്ന പദത്തിന്റെ സമ്പൂർണ സാന്ദ്രതയിൽ. അപ്പവും വീഞ്ഞും തിരുശരീര രക്തങ്ങളായി പൂർത്തീകരിക്കപ്പെടുന്നു എന്നു നാം പറയുമ്പോൾ, അത് ഉപമാലങ്കാരമോ രൂപകാലങ്കാരമോ അല്ല. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു പ്രത്യേക വീക്ഷണം നാം പ്രതിഫലിപ്പിക്കുകയാണ്. കൂദാശ (Mystery / Sacrament) കളുടെ അർത്ഥത്തിലേക്ക് ഇത് വിരൽ ചൂണ്ടുന്നു.

### രണ്ട് സമീപനങ്ങൾ

എല്ലാക്കാലത്തും എല്ലാ സംസ്ക്കാരങ്ങളിലും പ്രത്യക്ഷപ്പെടുന്ന രണ്ടു സമീപനങ്ങളെക്കുറിച്ച് ഇവിടെ സൂചിപ്പിക്കേണ്ടതുണ്ട്. ഒന്ന്, മനുഷ്യന്റെ പഞ്ചേന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന അറിവും സുഖവുമാണ് പരമമായ സത്യം എന്നു കരുതുന്ന ഒരു തരം ലോകായതിക്ത്വം. ഇന്ദ്രിയാതീതമായ യാഥാർത്ഥ്യങ്ങളെ ഇത് നിഷേധിക്കുകയും കാണപ്പെടുന്ന ലോകത്തിന്റെ അനുഭവങ്ങളിൽ മാത്രം അഭിരമിക്കുകയും ചെയ്യുന്നു. ഭൗതികവാദം, ആനന്ദവാദം തുടങ്ങിയ പല പേരുകളിൽ ഈ മനോഭാവം പ്രകടമാകുന്നു.

രണ്ടാമത്തേത് ഒരു ദ്വന്ദവാദമാണ്. കാണപ്പെടുന്ന ഭൗതിക യാഥാർത്ഥ്യം തിന്മയോ തിന്മയിലേക്കു നയിക്കുന്നതോ ആണെന്നും അതീന്ദ്രിയമായ ആത്മീയ യാഥാർത്ഥ്യമാണ് നിലനിൽക്കുന്ന യാഥാർത്ഥ്യമെന്നും ഇവിടെ കരുതുന്നു. അതുകൊണ്ട് ആത്മീകരാവാൻ ആഗ്രഹിക്കുന്നവർ ഭൗതികലോകത്തെ പൂർണ്ണമായും തിരസ്കരിക്കണം. ഭൗതികവും ആത്മീയവും തമ്മിൽ സമ്പൂർണ്ണമായി വേർപെടണം. മനികൃവാദം, ജ്ഞാനവാദം തുടങ്ങിയ പേരുകളിൽ ഇവ അറിയപ്പെടുന്നു.

ഈ രണ്ടു ചിന്താഗതികളും ഓരോ അളവിലും രൂപത്തിലും ഓരോരോ കാലങ്ങളിൽ പ്രത്യക്ഷപ്പെടാറുണ്ട്. ക്രിസ്തീയസഭയുൾപ്പെടെ എല്ലാ മതങ്ങളിലും പല അളവുകളിൽ ആത്മീയ ഭൗതിക ദ്വന്ദചിന്തയുടെ അംശങ്ങൾ ഇന്നും നിലനിൽക്കുന്നുണ്ട്. ഭൗതികവാദം പല രൂപത്തിൽ നമ്മുടെ സമൂഹങ്ങളിൽ ഇന്നു കാണപ്പെടുന്നു.

### കൗദാശിക സമീപനം

ഈ രണ്ടുതരം യാഥാർത്ഥ്യ സമീപനങ്ങൾക്കും അതീതമായി

ഉയരുന്ന ഒന്നാണ് ക്രിസ്തീയ സഭയുടെ കൗദാശിക സമീപനം. യേശു ക്രിസ്തുവിന്റെ മനുഷ്യാവതാരമാണ് സഭയുടെ കൗദാശികാടിസ്ഥാനം. 'ശരീരത്തെയും ആത്മാവിനെയും സ്വജാതിയെയും വിജാതികളെയും സ്വർഗത്തെയും ഭൂമിയെയും' കർത്താവ് തന്നിൽ ഒന്നാക്കിത്തീർത്തു വെന്നു ഖണ്ഡിപ്പിന്റെ രഹസ്യശുശ്രൂഷയിൽ പറയുന്നു. വിശുദ്ധ കന്യക മറിയാമിൽ നിന്ന് എടുത്ത ശരീരത്തിലാണ് ദൈവവും മനുഷ്യനും ഒന്നായിത്തീർന്നത്. കന്യകമറിയം മണ്ണിന്റെ മകളാണ്. മാനവവംശത്തിന്റെ പ്രതിനിധിയാണ്. സൃഷ്ടിയുടെ പ്രതിരൂപമാണ്. കന്യകയിൽ നിന്ന് ദൈവം ശരീരമെടുത്തു എന്നു പറഞ്ഞാൽ മൺമയമായ ഈ ലോകത്തോടും മാനവവർഗ്ഗത്തോടും സൃഷ്ടിയോടു മുഴുവൻ ദൈവം താദാത്മ്യം പ്രാപിച്ചു എന്നാണർത്ഥം. കന്യകമറിയാമിൽ നിന്നുള്ള ജനനം മനുഷ്യാവതാര യാഥാർത്ഥ്യത്തിന്റെ ഉരകല്ലാണ്. കന്യകമറിയാമിനെ 'ദൈവജനനി' (Theotokos) എന്നു വിളിക്കുന്നത്, യേശുവിന്റെ മനുഷ്യാവതാര രഹസ്യത്തിന്റെ സത്യം വെളിപ്പെടുത്തുവാനാണ് എന്ന് അലക്സാന്ത്രിയയിലെ വിശുദ്ധ കൂറിലോസും (5-ാം നൂറ്റാണ്ട്) മറ്റും ഊന്നിപ്പറഞ്ഞിരുന്നു. മരണമയവും മരണത്തിനധീനവുമാണ് നമ്മുടെ ശരീരം. ആ ശരീരം കർത്താവ് സ്വീകരിച്ചു. അങ്ങനെ കർത്താവായ യേശുവിന്റെ ഭൗമിക ശരീരം ദൈവത്തിന്റെയും മനുഷ്യന്റെയും അതുല്യവും അവിഭാജ്യവുമായ സംയോജിത സാന്നിധ്യമായിത്തീർന്നു. സ്രഷ്ടാവായ ദൈവം സൃഷ്ടിയുടെ സ്വഭാവം സ്വീകരിച്ചു. സൃഷ്ടിയായ മനുഷ്യൻ സ്രഷ്ടാവിന്റെ സ്വഭാവം ധരിച്ചു. ഈ വലിയ രഹസ്യത്തിന്റെ വിശുദ്ധമായ പ്രതീകമാണ് മനുഷ്യാവതാരം ചെയ്ത യേശുക്രിസ്തു.

സകലത്തെയും തന്നിൽ ഒന്നാക്കിത്തീർക്കുന്ന ദിവ്യദൗത്യത്തിന്റെ പ്രതീകമാണ് മനുഷ്യാവതാരം ചെയ്ത ക്രിസ്തു. അതുകൊണ്ട്, ക്രിസ്ത്വധിഷ്ഠിതമായ കൂദാശകളെല്ലാം ദൈവത്തെയും മനുഷ്യരെയും സംയോജിപ്പിക്കുന്ന യൗഗിക മാനത്തിനു പ്രാമുഖ്യം നൽകുന്നു. ദ്രവ്യവസ്തുവോ വസ്തുസ്ഥിതമായ പ്രപഞ്ചമോ തിന്മയാണെന്ന് ഇവിടെ പഠിപ്പിക്കുന്നില്ല. വസ്തു മാത്രം യാഥാർത്ഥ്യം എന്ന ഭൗതിക മാത്ര ചിന്തയും ഇവിടെയില്ല. കർത്താവായ യേശുവിന്റെ ശരീരാത്മദേഹികളോട് അനുരൂപപ്പെട്ട്, അതിൽ പങ്കാളിയായി തേജസ്സിന്റെ പുതിയൊരു അനുഭവത്തിലേയ്ക്കു പ്രവേശിക്കാനുള്ള വിളിയാണു കൂദാശകൾ നൽകുന്നത്. അങ്ങനെ കൂദാശകൾ പ്രതീകശക്തി വെളിപ്പെടുത്തുന്നു.

ഇപ്പോൾ നാം കാണുകയും കേൾക്കുകയും അനുഭവിക്കുകയും ചെയ്യുന്ന ലോകം ദൈവം നൽകിയിട്ടുള്ള അനവധി സാധ്യതകളിൽ ഒന്നു മാത്രമാണ്. ഈ പ്രപഞ്ച വസ്തുവിന്റെ രാസഘടനയിലോ ഭൗതിക നിയമത്തിലോ അൽപം ചില മാറ്റങ്ങൾ വരുത്തിയാൽ, ഇന്നു നാം

കാണുന്ന ഈ ലോകം സമ്പൂർണ്ണമായി വ്യത്യാസപ്പെടും. നമ്മുടെ കണ്ണ്, കാത്, രസന തുടങ്ങിയ ഇന്ദ്രിയങ്ങളുടെ ഗ്രഹണസ്വഭാവം അൽപ്പം മാറ്റിയാലും പുതിയൊരു ലോകമായിരിക്കും നമുക്കനുഭവപ്പെടുക. ഇങ്ങനെ ഭൗതിക തലത്തിനുള്ളിൽത്തന്നെ അനന്തമായ സാധ്യതകളാണ് ഈ സൃഷ്ടിയിലുള്ളത്. അപ്പോൾ പിന്നെ, 'കണ്ണു കണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ഹൃദയം സങ്കൽപിച്ചിട്ടില്ലാത്തതുമായ' ആത്മീയാനുഭവം നമുക്കു തുലോം അജ്ഞാതമാണ്. കൂദാശകളെന്ന 'രഹസ്യ'ത്തിന്റെ അനുഭവത്തിലൂടെ, സ്ഥലകാലങ്ങളാൽ പരിമിതപ്പെടുത്തിയ നമ്മുടെ ഈ ലോകത്തിന്റെ ഐന്ദ്രികാനുഭവത്തിനതീതമായി ദൈവസൃഷ്ടിയുടെ 'അനന്തവും അജ്ഞാതവും അവർണനീയവു'മായ സാധ്യതകളുടെ പടിവാതിൽക്കൽ നാം എത്തിച്ചേരുന്നു.

### മണ്ണിൻ വിളവുകൾ

വിശുദ്ധ കുർബാനയിൽ നാം സമർപ്പിക്കുന്ന അപ്പവീഞ്ഞുകളെപ്പറ്റി സൂചിപ്പിച്ചല്ലൊ. കുർബാനയുടെ കേന്ദ്ര പ്രതീകമാണ് ഈ വസ്തുക്കൾ. മനുഷ്യന്റെ അദ്ധ്വാനഫലമായ ഈ 'മണ്ണിൻ വിളവുകൾ' മനുഷ്യ വർഗത്തിന്റെയും സൃഷ്ടി മുഴുവന്റെയും പ്രതീകമാണ്. കുർബാന അർപ്പിക്കുവാനായി പള്ളിയിൽ കൂടുന്ന ജനങ്ങളുടെ മാത്രമല്ല, സകല മനുഷ്യരുടെയും മൃഗങ്ങളുടെയും പക്ഷികളുടെയും 'അചേതന'മെന്നു നാം വിളിക്കുന്ന മുഴുവൻ പ്രപഞ്ചത്തിന്റെയും കൂട്ടായ സമർപ്പണമാണ് അവിടെ നടക്കുന്നത്. കർത്താവിന്റെ ബലിയിലുള്ള പങ്കാളിത്തമാണ് വിശുദ്ധ കുർബാനയെങ്കിൽ, ആ ബലി സകലത്തെയും ദൈവസന്നിധിയിൽ ഒന്നായി നിർത്തുവാൻ വേണ്ടിയായിരുന്നു എന്നു നാം മറക്കരുത്. വിശ്വാസികൾ മാത്രമാണ് വി. കുർബാനയിൽ ദൃശ്യമായി പങ്കെടുക്കുന്നത്. പക്ഷേ, വിശ്വാസികൾ വിശ്വാസികൾക്കുവേണ്ടി മാത്രം അർപ്പിക്കുന്നതല്ല കുർബാന. വിശ്വാസികൾ ദൈവത്തിന്റെ സകല സൃഷ്ടിക്കും വേണ്ടി വിശ്വാസപൂർവ്വം സമർപ്പിക്കുന്നതാണ് യഥാർത്ഥ കുർബാന. ഏറ്റവും ആദ്യമായി ഇതു ലോകത്തിന്റെ ജീവനുവേണ്ടിയുള്ള കൃതജ്ഞതാർപ്പണമാണ്. കർത്താവ് മരിച്ചതും ഉയിർത്തെഴുന്നേറ്റതും ലോകത്തിന്റെ ജീവനുവേണ്ടിയായിരുന്നു. അതുകൊണ്ട് പ്രപഞ്ചത്തിന്റെ ജീവന് - ഭൗതികവും ആന്തരികവുമായ ജീവനുവേണ്ടി നാം കൃതജ്ഞതയും സ്തോത്രവും ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. അവയുടെ പ്രതീകമോ വെറും ചെറിയൊരപ്പവും അൽപം മുന്തിരി രസവും.

### ആചാരവും ചൈതന്യവും

'നമ്മുടെ ചെറിയ ഗ്രഹമായ ഭൂമി' എന്നു ഭൂഗോളത്തെ ഇന്നു വിശേഷിപ്പിക്കാറുണ്ട്. ഒരു ചെറിയ ഗോളാകൃതിയിലുള്ള ദുർബലമായൊരു

ഗ്രഹത്തെയാണ് ബാഹ്യാകാശ സഞ്ചാരികൾ പുറത്തുനിന്നു നോക്കുമ്പോൾ കാണുന്നത്. സൂര്യനും മറ്റു ഗ്രഹങ്ങളുമടങ്ങിയ സൗരയൂഥത്തിന്റെ ഒരു ഭാഗവുമാണ് നമ്മൾ. നമ്മുടെ സൂര്യനേക്കാൾ അനവധി മടങ്ങു വലിപ്പമുള്ള കോടാനുകോടി സൂര്യന്മാരുള്ള നക്ഷത്രസമൂഹങ്ങൾ നമുക്ക് ചുറ്റുമുണ്ട്. ഈ അചിന്ത്യ ശക്തിയുൾക്കൊള്ളുന്ന പ്രപഞ്ചം നിരന്തരം പുറത്തേയ്ക്ക് വികസിച്ചുകൊണ്ടിരിക്കുന്നു. അതേ സമയം അത് ഒന്നായി നിലകൊള്ളുകയും ചെയ്യുന്നു. നാം ഭൂമിയിൽ നിശ്ചലരായി, സ്ഥിരമായി നിൽക്കുന്നു എന്നു തോന്നുമ്പോഴും നാം പ്രപഞ്ചത്തിന്റെ വികാസത്വരയിൽ അറിയാതെ പങ്കാളികളാകുന്നു. ഭൂമിയുടെ രണ്ടുതരം കറക്കങ്ങൾക്കു നാം വിധേയരാകുന്നു. ഗാലക്സികളുടെ ആന്ദോളനങ്ങളിൽ നാം സംബന്ധികളാകുന്നു. വിശുദ്ധ കുർബാനയിൽ അപ്പവീഞ്ഞുകളെ ദൈവത്തിനു സമർപ്പിച്ചു തന്റെ സൃഷ്ടിക്കുവേണ്ടി നാം പ്രാർത്ഥിക്കുമ്പോൾ ഈ ചലനങ്ങളൊന്നും നമ്മെ അലോസരപ്പെടുത്താറില്ല. ആചാര നിബദ്ധവും സ്നേഹശൂന്യവുമായ ഒരു കർമ്മത്തിനു മൂകസാക്ഷികളായി നിലകൊണ്ട്, ശൂന്യമായ മനസ്സോടെ തിരിയെപ്പോകുന്ന ധാരാളം ജനങ്ങളുണ്ട്. നമ്മുടെ സമർപ്പണത്തിന്റെ പ്രതീകശക്തി അനുഭവിച്ചറിഞ്ഞാൽ, ചലനാത്മകവും വികസ്വരവുമായ ഒരു അതീത യാഥാർത്ഥ്യത്തിലേക്കാണ് നാം പ്രവേശിക്കുന്നതെന്നു നമുക്കു ബോധ്യമാവും.

പ്രതീകങ്ങളുടെ ശക്തിയെ ഊതിക്കളയുകയും അവയെ വരണ്ട അടയാളപ്പലകകളായി മാറ്റുകയും ചെയ്യുന്നതു പലപ്പോഴും ആചാരനിബദ്ധമായ ആവർത്തനമാണ്. വിശുദ്ധ കുർബാനയിൽ നാം സ്വീകരിച്ചിരിക്കുന്ന പ്രതീകങ്ങളുടെ ഊർജ്ജസ്രോതസ്സിലേക്ക് പ്രവേശിക്കണമെങ്കിൽ ശരീരത്തിന്റെയും മനസ്സിന്റെയും ആത്മാവിന്റെയും ഒരുക്കവും പങ്കാളിത്തവും ആവശ്യമാണ്. ജനങ്ങൾ വെറും കാണികളായി നിൽക്കുന്ന ആരാധന ഓർത്തഡോക്സ് പാരമ്പര്യമല്ല. 'കുർബാന കാണുക' എന്നല്ല 'കുർബാനയിൽ പങ്കെടുക്കുക' എന്നാണു നമ്മുടെ യഥാർത്ഥ പാരമ്പര്യം. ഓർത്തഡോക്സ് സഭകൾ വിശുദ്ധ കുർബാനയുടെ പ്രാധാന്യത്തെക്കുറിച്ച് എന്തെല്ലാം പറഞ്ഞാലും, ഗ്രീക്ക് ഓർത്തഡോക്സ് സഭയിലും മറ്റും കുർബാന ജനങ്ങൾക്ക് കാര്യമായ പങ്കാളിത്തമില്ലാത്ത വെറുമൊരു വൈദികാചാരമായി ചിലപ്പോൾ അനുഭവപ്പെടാറുണ്ട്.

### അന്യവൽകൃതമായ പ്രതീകങ്ങൾ

പ്രതീകങ്ങൾ അനുഷ്ഠാന പ്രധാനവും അർത്ഥശൂന്യവുമായിത്തീരാനുള്ള സാധ്യത എപ്പോഴുമുണ്ട്. ആരാധനയിൽ അങ്ങനെ സംഭവിക്കാനിടയായാൽ, അതിന്റെ പ്രധാന കാരണം, പ്രതീകങ്ങൾ ജീവനുള്ള

ആരാധക സമൂഹത്തിൽനിന്ന് അന്യവൽക്കരിക്കപ്പെടുന്നതാണ്. ഞാൻ ഊഷ്മളമായ സ്നേഹത്തോടെ നിങ്ങളുടെ കയ്യിൽ നേരിട്ടു നൽകുന്ന ഒരു സമ്മാനത്തിനു പ്രതീകശക്തിയുണ്ട്. കാരണം എന്റെ ഹൃദയത്തിന്റെ ഭാഗമാണത്. അതുകൊണ്ട് നിങ്ങളുടെ ഹൃദയത്തിന്റെയും ഭാഗമായി അതു മാറുന്നു. ഇവിടെ പ്രതീകവസ്തു എന്നിൽനിന്നും നിങ്ങളിൽ നിന്നും അന്യമല്ല. എന്നാൽ അതേ സമ്മാനം തന്നെ, വെറുമൊരു ഉപചാരം നിർവഹിക്കുവാൻവേണ്ടി, സ്നേഹശൂന്യമായി, ഞാനൊരു വഴിപോക്കന്റെ കൈയിൽ കൊടുത്തു നിങ്ങളുടെ വീട്ടുപടിക്കൽ വച്ചേക്കാൻ പറഞ്ഞാൽ, അതിന്റെ പ്രതീക ശക്തി വാർന്നുപോകുന്നു. കാരണം പ്രതീകം ജീവനുള്ള മനുഷ്യവ്യക്തിയിൽ നിന്ന് അന്യവൽകൃതമായിരിക്കുന്നു.

'വഴിപാടു നിവർത്തിക്കുക' എന്ന്, നാം താൽപര്യമില്ലാതെ ചെയ്യുന്ന ചില കർമ്മങ്ങളെ വിശേഷിപ്പിക്കാറുണ്ടല്ലോ. അന്യവൽകൃതമായ പ്രതീകങ്ങൾ ഉപയോഗിച്ചു നടത്തുന്ന എല്ലാ ആരാധനകളും വഴിപാടു നിവർത്തിക്കലാണ്. നമ്മുടെ കുർബാനയ്ക്ക് സംഭവിക്കാവുന്നതും കുറെയൊക്കെ സംഭവിച്ചുകൊണ്ടിരിക്കുന്നതുമായ അപകടം ഇതാണ്.

### ശരീരമെന്ന പ്രതീകം

നമ്മുടെ ശരീരത്തിന്റെ വിവിധ ചലനങ്ങളുടെയും നിലകളുടെയും പ്രതീകാത്മകമായ അർത്ഥം തുടക്കത്തിൽ സൂചിപ്പിച്ചല്ലോ. ആത്യന്തികമായി നമ്മുടെ ശരീരം തന്നെയാണ് ആരാധനയിൽ മുഖ്യപ്രതീകമായി വർത്തിക്കുന്നത്. 'നിങ്ങൾ വിവേകപൂർവകമായ ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ' (റോമ. 12:1). ദൈവത്തിന്റെ സാദൃശ്യവും തേജസ്സും വഹിക്കുന്ന നമ്മുടെ ശരീരങ്ങൾ സൃഷ്ടിയിൽ ദൈവസാന്നിധ്യത്തിന്റെ പ്രതീകമാണ്. ദൈവസ്വഭാവത്തിന്റെയും സൃഷ്ടിതമായ യാഥാർത്ഥ്യത്തിന്റെയും 'അതിരിൽ' രണ്ടിന്റെയും സംയുക്ത പ്രതീകമായി നിലകൊള്ളുന്ന മനുഷ്യനെയാണ് ദൈവാരാധനയിൽ സൃഷ്ടിക്കു മുഴുവൻ നേതൃത്വം കൊടുക്കാനും സൃഷ്ടിയുടെ പുരോഹിതനായി നിലകൊള്ളാനും ദൈവം വിളിച്ചിരിക്കുന്നത്. നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിനെപ്പോലുള്ളവർ മനുഷ്യന്റെ ഈ സവിശേഷമായ ദൗത്യത്തെക്കുറിച്ചു മനോഹരമായി പ്രതിപാദിക്കുന്നുണ്ട്.

അപ്പവീഞ്ഞുകൾക്കും വിശുദ്ധ കൂദാശകളിലുപയോഗിക്കുന്ന വസ്തുക്കൾക്കും കൗദാശിക പ്രതീകത്വം കൈവരുന്നത് അവ മനുഷ്യശരീരത്തിന്റെയും മനുഷ്യവ്യക്തിത്വത്തിന്റെയും ഭാഗമായി സമർപ്പിക്കപ്പെടുമ്പോഴാണ്. എല്ലാറ്റിനും ആധാരമായി മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ ശരീരം നിലകൊള്ളുന്നു.

## ജീവനിലേയ്ക്ക്

സാധാരണരീതിയിൽ നാം ലോകത്തിൽ കാണുന്ന പ്രതീകങ്ങൾ നശിച്ചുപോകുകയോ അവയുടെ അർത്ഥം നഷ്ടപ്പെടുകയോ ചെയ്യാം. എന്നാൽ മനുഷ്യശരീരമാകുന്ന പ്രതീകത്തിന്റെ അർത്ഥം മരണത്തിലൂടെ, ഉയിർപ്പിലൂടെ പുതിയ മാനങ്ങൾ കൈവരിക്കുന്നു. ഇവിടെ മനുഷ്യശരീരമെന്നു പറഞ്ഞാൽ അതിൽ ഈ വസ്തുമയമായ പ്രപഞ്ചവും അതിലുള്ള സകല ചരാചരങ്ങളും ഉൾക്കൊള്ളുന്നു. കാരണം ദൈവസാദൃശ്യം വഹിക്കുന്ന മനുഷ്യശരീരത്തിന് അത്രത്തോളം വിശാലമായ അർത്ഥവിവക്ഷയുണ്ട്. ആ ശരീരം ഒരു വ്യക്തിയുടെ ജഡരക്തങ്ങൾ മാത്രമല്ല, വിശുദ്ധ കുർബാനയിൽ, അപ്പവീഞ്ഞുകളിലൂടെ, അവയർപ്പിക്കുന്ന മനുഷ്യരെയും സകല സൃഷ്ടിയേയും നാം സമർപ്പിക്കുമ്പോൾ അവയെ മരണത്തിനതീതമായ ജീവനുവേണ്ടിയാണ് നാം അർപ്പിക്കുന്നത്. മനുഷ്യർ തമ്മിൽ കൈമാറുകയും മനുഷ്യബന്ധങ്ങൾ മുറിയുമ്പോൾ നഷ്ടീഭവിക്കയും ചെയ്യുന്ന പ്രതീകങ്ങൾ പോലെയല്ല, ഇത് വിശുദ്ധ കുർബാനയിലെ പ്രതീകാർപ്പണത്തിലൂടെ ജീവന്റെ പുതിയ അനുഭവത്തിലേക്കു സൃഷ്ടിയെ നാം ഉപനയിക്കുകയാണ്. ഇവിടെ പ്രതീകത്തെ താങ്ങിനിർത്തുകയും പരിപോഷിപ്പിക്കയും അതിന്റെ അർത്ഥത്തെ സജീവവും വികസ്വരവുമാക്കുകയും ചെയ്യുന്നത് ദൈവത്തിന്റെ ആർദ്രകരുണയും ഇച്ഛയുമാണ്. മനുഷ്യന്റെ ഇച്ഛയും താൽക്കാലിക വികാരങ്ങളും സൃഷ്ടിക്കുന്ന പ്രതീകങ്ങൾ പോലെയല്ല ഇത്.

## പരിസ്ഥിതിയും മനുഷ്യശരീരവും

ഇന്നു പരിസ്ഥിതി പ്രതിസന്ധിയെക്കുറിച്ചു കൂടുതൽ കൂടുതൽ അവബോധം മനുഷ്യർക്ക് ഉണ്ടായിക്കൊണ്ടിരിക്കയാണ്. മനുഷ്യരുടെ തെറ്റായ പ്രവർത്തനങ്ങൾ മൂലമാണ് നമ്മുടെ ഭൂമിയും അതിന്റെ അന്തരീക്ഷവും ക്രമേണ നാശത്തിനു വിധേയമാകുന്നത് എന്ന വസ്തുത പൊതുവെ അംഗീകൃതമായിട്ടുണ്ട്. എന്നാൽ ശരീരത്തോടുള്ള നമ്മുടെ നിലപാടും പരിസ്ഥിതി പ്രതിസന്ധിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു കാര്യമായൊന്നും ആരും പറഞ്ഞു കേൾക്കുന്നില്ല.

മനുഷ്യശരീരത്തെ അമിതമായി ശ്രദ്ധിക്കുകയും സുഖഭോഗങ്ങൾക്കുള്ള ഒരു ഉപകരണമായി അതിനെ പരിഗണിക്കുകയും ചെയ്യുന്ന രീതി സമ്പന്നമായ പാശ്ചാത്യ രാജ്യങ്ങളിൽ കാണാം. ശരീരത്തിന്റെ അടിസ്ഥാനപരമായ ആവശ്യങ്ങൾ നിറവേറ്റുന്നതിലുപരി, അതിന്റെ മോഹങ്ങളുടെയും അഭിലാഷങ്ങളുടെയും പൂർത്തീകരണത്തിനായി ലോകം മുഴുവൻ വെട്ടിപ്പിടിക്കുകയും, മറ്റു മനുഷ്യരെ ചൂഷണം ചെയ്യുകയും, അനീതിയും അസമത്വവും വച്ചുപുലർത്തുകയും ചെയ്യുന്ന പ്രബലമായ

പ്രവണതയാണ് ആധുനിക പാശ്ചാത്യ സംസ്ക്കാരം കാണിക്കുന്നത്. കൺസ്യൂമറിസം എന്നു വിളിക്കപ്പെടുന്ന ഉപഭോഗ സംസ്ക്കാരത്തിന്റെ പ്രധാന ലക്ഷ്യം തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്നതാണ്. അതിനായി എന്ത് അനീതിയും അന്താരാഷ്ട്രതലത്തിൽ പ്രവർത്തിക്കാൻ പാശ്ചാത്യർക്കു മടിയില്ല. നമ്മുടെ ശരീരത്തിന്റെ അവിഭാജ്യ ഘടകമാണ് മറ്റുള്ളവരുടെ ശരീരങ്ങളും ഈ പ്രപഞ്ചവും എന്ന ആശയം സ്വീകരിക്കാൻ ഇവർക്കു മടിയാണ്. ഞാനും എന്റെ ശരീരവും മാത്രം എന്ന ചിന്ത അത്രയ്ക്കു രൂഢമൂലമാണിവിടെ. അതുകൊണ്ടു നാം ഭൂമിയേയും മറ്റു മനുഷ്യരെയും സ്വാർത്ഥമോഹപ്രേരിതരായി ചൂഷണം ചെയ്യുമ്പോൾ നമ്മുടെ ശരീരത്തെത്തന്നെയാണു ചൂഷണം ചെയ്യുന്നത് എന്ന സത്യം മനസ്സിലാക്കാൻ പലർക്കും കഴിയാതെ പോകുന്നു. മനുഷ്യശരീരം ദിവ്യമായ ദൗത്യം നിറവേറ്റാനുള്ള മാധ്യമമാണ്. അത് ദൈവസാന്നിധ്യം സംവഹിക്കുന്ന കൂദാശയാണ്. അതിന്റെ രൂപാന്തരത്തിലൂടെ സൃഷ്ടി മുഴുവൻ ദൈവതേജസ്സിന്റെ അനുഭവം പ്രാപിക്കേണ്ടതാണ് എന്ന ക്രിസ്തീയ സന്ദേശമാണ് വിശുദ്ധ കുർബാനയിലൂടെ നമുക്ക് ലഭിക്കുന്നത്. മനുഷ്യശരീരത്തെ വിശുദ്ധമായി കരുതി, 'പരിശുദ്ധാത്മാവിന്റെ മന്ദിര'മായി കണ്ടെങ്കിൽ മാത്രമേ, ദൈവസൃഷ്ടിയെ മുഴുവൻ പരിശുദ്ധാത്മാവിന്റെ ദേവാലയമായി മനസ്സിലാക്കാൻ നമുക്ക് സാധിക്കയുള്ളൂ.

## വിലയിടിഞ്ഞ മനുഷ്യജീവിതം

മുകളിൽ പറഞ്ഞ പാശ്ചാത്യ നിലപാടിന് ഒരു മറുവശമുണ്ട്. ഏഷ്യയിൽ പൊതുവെയും; പ്രത്യേകിച്ചു നമ്മുടെ ഇന്ത്യയിലും, മനുഷ്യശരീരത്തിനു വലിയ വിലയൊന്നും കൽപിച്ചു കാണുന്നില്ല. മറ്റു മനുഷ്യരുടെ വേദനയെക്കുറിച്ചു കാര്യമായ ശ്രദ്ധ നമുക്കില്ലെന്നു തോന്നുന്നു. ആത്മാഭിമാനമില്ലാതെ, അന്തസ്സ് ലഭിക്കാതെ വെറും കൃമികളെപ്പോലെ ഇഴഞ്ഞു നീങ്ങുന്ന മനുഷ്യജീവിതങ്ങളെക്കുറിച്ച് ആർക്കും പ്രത്യേകിച്ചു കരുതലോ ഭാരമോ ഇല്ല. ഒരു തരം ഉദാസീനതയുടെയും അലക്ഷ്യതയുടെയും ചാരം മൂടിക്കിടക്കുന്ന മനോഭാവം സർക്കാരിലും സമൂഹത്തിലും എമ്പാടും കാണാം. മ്ലേച്ഛമായ സ്വാർത്ഥത മുൻനിർത്തി ജീവിക്കുന്ന ഒരു ചെറിയ വിഭാഗം മാത്രം രക്ഷപെടുന്ന ഒരു സാഹചര്യമാണ് നമ്മുടെ രാജ്യത്തു നിലനിൽക്കുന്നത്. ശരീരത്തിന്റെ ആഗ്രഹങ്ങൾക്ക് നൂറായിരം മുളകൾ വിരിച്ച്, അതിനെയെല്ലാം രമിപ്പിച്ചു ജീവിക്കാൻ കോപ്പൊരുക്കുന്ന പടിഞ്ഞാറൻ നാണയത്തിന്റെ മറുവശമാണു നമ്മുടെ രാജ്യത്തു കാണുന്ന ഉദാസീനത. ഇവ രണ്ടും ഒരുപോലെ നികൃഷ്ടമാണ്.

മനുഷ്യശരീരത്തിനു മതിപ്പു നൽകാത്ത ഒരു സാംസ്ക്കാരിക പരിതോവസ്ഥയിൽ, വിശുദ്ധ കുർബാനയിൽ സമർപ്പിക്കപ്പെടുന്ന അപ്പ

വീഞ്ഞുകളുടെ പ്രതീകശക്തി നഷ്ടപ്പെടാം. നൂറ്റാണ്ടുകളായി നാമിവിടെ വിശുദ്ധ കുർബാന അർപ്പിച്ചിട്ടും, അതിന്റെ സാമൂഹികവും സാമ്പത്തികവുമായ വിവക്ഷകളെക്കുറിച്ചു നമുക്ക് വലിയ താൽപര്യമില്ല. തിന്മയോടു പ്രതികരിക്കാത്ത ഒരു സമൂഹത്തിൽ കുർബാനയർപ്പണം വെറുമൊരു ആചാരമായി മാത്രം നിലനിൽക്കാൻ സാധ്യതയേറും.

*(പുരോഹിതൻ മാസികയിൽ 1980-കളിൽ എഴുതിയ ലേഖനം)*